Registered No. M—767

# മലങ്കരസഭാതാരക.

# THE STAR OF THE MALANKARA CHURCH.

പതിനഞ്ചാം തിയ്യതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.

| N. S Book VI. | ൧൦൮൫ മകരം | No. 6. |
| --- | --- | --- |

## സംഗതിവിവരം.



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന
മേൽവിലാസത്തിൽ പത്രവരി അയക്കേണ്ടതാകുന്നു

KOTTAYAM

PRINTED AND PUBLISHED BY K. M. VARKI
AT THE VICAR GENERAL PRESS,
1910.

# മലങ്കര സഭാതാരക.

ഒരാണ്ടത്തേക്കു ബ്രിട്ടീഷ് രൂപാ ഒന്നര.

ഒററപ്രതിക്കു അണ ൨

---

## പരസ്യങ്ങൾ

"ക്രിസ്തുവിൽ വസിപ്പിൻ" എന്ന നാമധേയത്തിൽ, പ്രസിദ്ധപ്പെട്ട വിശുദ്ധജീവിതപ്രസംഗിയും ഗ്രന്ഥകാരനുമായ റവ. ആൻഡ്റമറെ എഴുതിയ ഇംഗ്ലീഷ്പുസ്തകത്തിൻെറ തര്ജ്ജമ. ൩൦ ദിവസത്തെ ധ്യാനത്തിനായി ക്രമപ്പെടുത്തിയിട്ടുള്ളതു്. ദിവസംപ്രതിയുള്ള ധ്യാനത്തിനു് വളരെ ഉപയോഗപ്പെടുന്നതാണു്. വില അര രൂപാ ആയിരുന്നു. ഇപ്പോൾ പത്തര ചക്രം ആക്കിയിരിക്കുന്നു. ആവശ്യമുള്ളവർ താഴെ വരുന്ന മേൽ വിലാസത്തിൽ അപേക്ഷിക്കേണ്ടതാണു്,

വി. മോശ
ചാലൂർവീട്
പുതുപ്പള്ളി

### സുറിയാനിപ്പുസ്തകം.

മാമോദീസായുടെയും വിവാഹത്തിൻെറയും ക്രമം സുറിയാനിയിൽ അച്ചടിച്ചു തയാറാക്കിയിരിക്കുന്നു. തിരുവല്ലാ സിറിയൻ ക്രിസ്ത്യൻ സിമ്മനാരിയിലൊ കോട്ടയത്തു വി. ജി. പ്രസ്സിലൊ ആവശ്യപ്പെട്ടാൽ കിട്ടുന്നതാണു്. വില ൨ അണ.

പി. വി. ജോസഫ് കത്തനാർ
കോട്ടയം

### ഉദയമ്പേരൂർ സൂന്നഹദോസിൻെറ കാനോനാകൾ.

(ഒന്നാം ഭാഗം)

൧൬ാം ശതാബ്ദത്തിലെ മലങ്കര സുറിയാനിസഭയുടെ സ്ഥിതിയെ വെളിപ്പെടുത്തുന്ന ഒരു ചരിത്രരേഖ. അക്കാലത്തെ മലയാളഭാഷയുടെ സ്വഭാവവും ഇതിൽ നിന്നു മനസ്സിലാക്കാവുന്നതാണു്. വില ചക്രം മൂന്നര, പുസ്തകം വേണ്ടവർ മൂന്നര ചക്രത്തിനു് വി. പി. അയക്കണമെന്നു് ആവശ്യപ്പെടാതെ അഞ്ചലിൽ അയക്കേണ്ടതാണെങ്കിൽ ൪ ചക്രത്തിൻെറ സ്റ്റാമ്പും തപാലിൽ അയക്കേണ്ടതാണെങ്കിൽ രണ്ടര അണായ്ക്കു സ്റ്റാമ്പും അയച്ചുതരേണ്ടതാണു്.

വി. ജി. പ്രസ്സിൽ കിട്ടുന്നതാണു്.

# മലങ്കരസഭാതാരക.



## സഭാതാരകയുടെ താല്ക്കാലികാവസ്ഥ

സഭാതാരക ഞങ്ങൾ കൈയേററിട്ടു ഇപ്പോൾ രണ്ടേമുക്കാൽ കൊല്ലം ആയിരിക്കുന്നു. രണ്ടാംകൊല്ലത്തിന്റെ അവസാനത്തിൽ ഒരു ചെറിയ സംഖ്യ കടമുണ്ടായിരുന്നു. ഇപ്പോൾ അതു വളരെ വൎദ്ധിച്ചിരിക്കുന്നു. പത്രവരി അടയ്ക്കുന്ന കാൎയ്യത്തിൽ പലരും തിരെ അലസന്മാരായിട്ടാണ് കാണപ്പെടുന്നതു്. പിരിവുകാരോട് എണ്ണമില്ലാത്ത അവധി പറഞ്ഞു് അവരെ വ്യഥിമുട്ടിക്കുന്ന കാൎയ്യത്തിൽ ലേശവും ലജ്ജതോന്നാത്തതാണ് വിസ്മയം. സഭാതാരകയ്ക്കു വലിയ ലാഭമുണ്ടെന്നു പറഞ്ഞു് പണം കൊടുക്കാതിരിക്കാൻ ഒഴികഴിവുണ്ടാക്കുന്നവരും ഇല്ലാതില്ല. അങ്ങിനെയുള്ളവർ കൈപ്പററിയ പത്രത്തിന്റെ പണം തന്നേക്കുകയും മേലാൽ ലാഭം ഒന്നും ഉണ്ടാക്കിതരാതിരിക്കുകയും ചെയ്യുങ്കിൽ വലിയ ഉപകാരമായിരുന്നു. ബഹുമാനപ്പെട്ട പട്ടക്കാരും സമുദായാഭിമാനികളായ മററു സഹൃദയന്മാരും ഈ കാൎയ്യത്തിൽ ദൃഷ്ടിവയ്ക്കാത്തപക്ഷം താരക വീണ്ടും നിദ്രപ്രാപിക്കേണ്ടതായി വന്നുകൂടും. അല്പംകൂടെ പരീക്ഷിച്ചിട്ടു പണം തരാത്തവരുടെ പത്രം നിറുത്തുകയും വരാനുള്ള പണം ഈടാക്കാൻ ശ്രമിക്കയും ചെയ്യണമെന്നു വിചാരിക്കുന്നു. അടുത്ത മാരാമണ്ണു മഹായോഗത്തിനകം എല്ലാ പത്രസഖാക്കളും അവരുടെ പത്രവരി തന്നുതീക്കണമെന്നും അങ്ങിനെ തന്നുതീക്കാത്തപക്ഷം അവരുടെ പത്രം നിറുത്തുന്നതാണെന്നും അറിയിച്ചിരിക്കുന്നു. സമുദായതല്പരന്മാരായ മാന്യസ്നേഹിതന്മാർ ഈ വിഷമഘട്ടത്തിൽ സമുദായനാവായ താരകയെ സഹായിക്കുന്നതിന് ഉററു പ്രയത്നിക്കണമെന്നപേക്ഷിക്കയും അങ്ങിനെ ചെയ്യുമെന്ന് വിശ്വസിക്കയും ചെയ്യുന്നു.

ഈയിട ഏതാനും മാസങ്ങളായി സഭാതാരക നിശ്ചിതദിവസം പുറപ്പെടുവിക്കാത്തതിനെപ്പററി വായനക്കാർ പരാധി പറയുന്നുണ്ട്. എന്നാൽ ചില പ്രധാനസംഗതികളുടെ വൃത്താന്തം ചേക്കുന്നതിലേക്കായിട്ടാണ് താരക ഈ മാസങ്ങളിൽ താ

മസിപ്പിച്ചിട്ടുള്ളത്. ഈ മാസത്തെ താരകയുടെ കാൎയ്യം തന്നെ നോക്കാം. ഇതു് ഈ മാസം ൧൫-ാം നു- കൃത്യമായി പുറപ്പെടേണ്ടതാണെന്നു് ഞങ്ങൾ ശഠിച്ചിരുന്നെങ്കിൽ ഈ മാസം ൧൩-ാം നു- നടന്ന സൎവ്വപ്രധാനമായ ഒരു സംഗതിയുടെ അതായതു മാൎത്തോമ്മാസിമ്മനാരി പുതിയമന്ദിരത്തിൻെറ ഗൃഹപ്രവേശത്തിൻെറ വൃത്താന്തം പ്രസിദ്ധപ്പെടുത്തുന്ന കാൎയ്യം ഒരു മാസം കഴിഞ്ഞല്ലാതെ സാധിക്കയില്ലായിരുന്നു. അങ്ങിനെ ആ സംഗതി ഇത്ര ദീർഘതയിൽ നീക്കിവെക്കുന്നതിനേക്കാൾ ഈ മാസത്തെ താരക അല്പം താമസിപ്പിച്ചു അതുകൂടെ ചേൎത്തു പ്രസിദ്ധപ്പെടുത്തുന്നതാണു് നല്ലതെന്നത്രെ ഞങ്ങളുടെ അഭിപ്രായം. ഇങ്ങിനെ പ്രത്യേക ആവശ്യങ്ങൾ ഇല്ലാത്തപ്പോൾ നിശ്ചിതദിവസത്തിൽ തന്നെ താരക പുറപ്പെടുന്നതായിരിക്കും. അടുത്ത മാസം ൮-ാം നു- മുതൽ ൧൫-ാം നു- വരെ മാരാമണ്ണു മഹായോഗമാകയാൽ അടുത്ത താരക ൨൫-ാം നു-ക്കു മാത്രമെ പുറപ്പെടുകയുള്ളു.



മലങ്കരെ ശ്ലീഹായിക്കടുത്ത

## സിംഹാസനത്തിൻെറ രണ്ടാമത്തെ തിരുമനസ്സ്

## മാൎത്തോമ്മാ മെത്രാപ്പോലീത്താ എഴുത്തു.

(൨൬)

സൎക്യുലർ നമ്പർ ൩.

നമ്മുടെ അധികാരത്തിൻകിഴുള്ള സകല പള്ളികളിലേയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും ക്രടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വ്.

നമ്മുടെ സഭയിലും മലയാളദേശത്തെങ്ങും ഉള്ള ക്രിസ്ത്യാനികളുടെ ആത്മജീവാഭിവൃദ്ധിക്കായിട്ടു പതിവായി നടത്തിവരുന്ന മാരാമണ്ണു് കോൺവെൻഷ്യൻ ദൈവകൃപയാൽ ഈ കൊല്ലത്തിലും അടുത്ത കുംഭമാസം ൨-ാം നു- ഞായറാഴ്ചമുതൽ ഒരു വാരത്തേക്കു് നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നതും പ്രാസംഗികന്മാരായിട്ടു് റവ. റ്റി. വോക്കർ മുതൽപേർ ഉണ്ടായിരിക്കുന്നതുമാണ്.

ആകയാൽ ഈ കല്പന വന്നെത്തുന്ന തിയതിമുതൽ നമ്മുടെ എല്ലാ പള്ളികളിലും പ്രാൎത്ഥനാലയങ്ങളിലും ഭവനങ്ങളിലും ഈ മഹായോഗത്തിന്മേൽ അനുഗ്രഹത്തിനുവേണ്ടി നമ്മുടെ ദൈവത്തോടു എരിവേറിയ പ്രാൎത്ഥന നടത്തിക്കൊള്ളേണ്ടതും മഹായോഗത്തിൻെറ അടുത്തവട്ടമാകുന്ന മൂന്നുനോമ്പിൻെറ അടുത്തവട്ടത്തിൽ കല്യാണം മുതലായ പ്രതിബന്ധങ്ങൾ ഉണ്ടാകാതിരിക്കത്തക്കവണ്ണം കരുതിക്കൊള്ളേണ്ടതും ആകുന്നു്

പ്രാൎത്ഥനയോടും ദൈവത്തിൽനിന്നു വലിയ കാൎയ്യങ്ങളെ പ്രതീക്ഷിച്ചുകൊണ്ടും എല്ലാവരും യോഗങ്ങളിൽ വന്നു സംബന്ധിക്കുന്നതിനു ഈ കല്പനയാൽ നിങ്ങളെ എല്ലാവരെയും നമ്മുടെ കൎത്താവിന്റെ നാമത്തിൽ നാം ക്ഷണിച്ചിരിക്കുന്നതുമാകുന്നു.

നമ്മുടെ കൎത്താവേശുമിശിഹായുടെ കൃപ നിങ്ങൾ എല്ലാവരോടും കൂടെ ഉണ്ടായിരിക്കുമാറാകട്ടെ.

എന്നു ക്രിസ്ത്വാബ്ദം ൧൮൮൦-നു കൊല്ലം ൧൦൫൫ മകരമാസം ൨൭-നു-

കോട്ടയം മാൎത്തോമ്മാസെമിനാരിയിൽ നിന്നും.



## കൎത്താവിന്റെ വരവിന്റെ അടയാളങ്ങൾ.

[റവ: ഹ്യൂബെൎട്ട് ബ്രൂക് എം. എ. കൺവെൻഷൻ മഹായോഗത്തിൽ പറഞ്ഞ പ്രസംഗം.]

മത്തായിയുടെ സുവിശേഷം ൨൪-ാം അദ്ധ്യായത്തിന്റെ ആദ്യത്തെ മൂന്നു വാക്യങ്ങൾ നോക്കാം. ഇവിടെ ശിഷ്യന്മാർ കൎത്താവിനോടു മൂന്നു അഥവാ രണ്ടു ചോദ്യങ്ങൾ ചോദിച്ചതായി നാം കാണുന്നു. ഒന്നാമതു യെരുശലേം ദൈവാലയത്തിന്റെ നാശത്തെപ്പറ്റി കൎത്താവു അപ്പോൾ പറഞ്ഞതു എന്നു നിവൃത്തിക്കും? പിന്നെ രണ്ടു ഭാഗങ്ങളടങ്ങിയ വേറൊരു ചോദ്യം. നിന്റെ വരവിന്റെയും ലോകാവസാനത്തിന്റെയും അടയാളങ്ങൾ എന്തു? കൎത്താവു ഈ രണ്ടു ചോദ്യങ്ങൾക്കും ഉത്തരം കൊടുക്കുന്നു. എന്നാൽ ഈ ഉത്തരത്തിൽ ഒന്നു കഴിഞ്ഞു മറ്റേതാരംഭിക്കുന്നതു എവിടെ വെച്ചാകുന്നു എന്നു കണ്ടുപിടിക്കുന്നതു അത്ര എളുപ്പമല്ല. അതിന്റെ കാരണം പക്ഷെ രണ്ടു സംഗതികൾക്കും അതായതു യെരുശലേമിന്റെ നാശത്തിനും കൎത്താവിന്റെ വരവിനും ഒരുപോലെ ചേരുന്ന കാൎയ്യങ്ങൾ ഈ മറുപടിയിൽ അടങ്ങിട്ടുള്ളതാണു്. എന്നാൽ ലൂക്കോസ് ൨൧-ാം അദ്ധ്യായം എടുത്താൽ അതിൽ രണ്ടു കാൎയ്യങ്ങളും വെവ്വേറെ തിരിച്ചു പറഞ്ഞിരിക്കുന്നതു കാണാം. ൨൦-ാം വാക്യംവരെ യെരുശലേമിന്റെ നാശത്തെയും അതിനോടു ചേൎന്ന കാൎയ്യങ്ങളെയും പററി വിവരിച്ചതിന്റെ ശേഷം ൨൪-ാം വാക്യത്തിന്റെ മദ്ധ്യത്തിൽ "പുറജാതികളുടെ കാലം തികയുന്നതുവരെ യെരുശലേം ജാതികളാൽ ചവിട്ടപ്പെടും" എന്നു മുതൽ ൩൬-ാം വാക്യത്തിന്റെ അവസാനം വരെ കൎത്താവിന്റെ വരവിന്റെയും ലോകാവസാനത്തിന്റെയും അടയാളങ്ങളെ വൎണ്ണിക്കുന്നു.

തന്റെ വരവിന്റെയും ലോകാവസാനത്തിന്റെയും അടയാളമെന്തെന്നു ശിഷ്യന്മാർ കൎത്താവിനോടു ചോദിച്ചപ്പോൾ താൻ അവൎക്കു അടയാളം അല്ലെങ്കിൽ അടയാളങ്ങൾ കൊടുത്തു എന്നുള്ളതു നാം ഓൎത്തുകൊള്ളണം. കൎത്താവിന്റെ വരവു ഒരു വാസ്തവസംഗതിയാണെന്നു ഇന്നലെ നാം നിശ്ചയപ്പെടുത്തിയല്ലൊ. ഇന്നു തന്റെ വരവു സമീപിച്ചിരിക്കുന്നു എന്നുള്ളതിനു ദൈവവചനത്തിൽ എന്തു ലക്ഷ്യങ്ങൾ പറഞ്ഞിട്ടുണ്ടെന്നു നമുക്കു നോക്കി തിട്ടപ്പെടുത്താം. നാം മനസ്സിലാക്കേണ്ട പല അടയാളങ്ങൾ കൎത്താവു തന്നിട്ടുണ്ടെന്നു ദൈവവചനത്തിന്റെ ഈ ഭാഗത്തുനിന്നും വേറെ ഭാഗങ്ങളിൽ നിന്നും നാം അറിയുന്നു. അവ ഇപ്പോൾ നമ്മുടെ ചുററും കാണുന്നുണ്ടെങ്കിൽ "നിങ്ങൾ നിങ്ങളുടെ തലകളെ ഉയൎത്തിക്കൊൾവിൻ. എന്തെന്നാൽ നിങ്ങളുടെ വീണ്ടെടുപ്പു സമീപമായിരിക്കുന്നു" എന്നു കൎത്താവു തന്റെ ശിഷ്യന്മാരോടു കല്പിച്ചതു അനുസരിപ്പാൻ നാം ബാദ്ധ്യരായിരിക്കുന്നു.

ഇവിടെയും വേറെ ഭാഗങ്ങളിലും കൎത്താവു പറഞ്ഞിട്ടുള്ള അടയാളങ്ങൾ വളരെ വിസ്തീൎണ്ണമായവയാകുന്നു. നമുക്കു അവയെ തെളിവായി മനസ്സിലാക്കേണ്ടതിനു അവയെ പല തരങ്ങളായി വിഭാഗിക്കാം. അവയിൽ ഒന്നാമതായി എവൻഗേലി

യേശുവിൻെറ പുനരാഗമനം സംബന്ധമായ അടയാളങ്ങൾ എടുക്കാം. ഇവയിൽ ഒന്നാമത്തെ അടയാളം മത്താ. ൨൪: ൧൪-ൽ കാണുന്നു. ലോകാവസാനത്തിൻെറ അടയാളമെന്തെന്നു കത്താവിനോടു ചോദിച്ചപ്പോൾ "രാജ്യത്തിൻെറ സുവിശേഷം......പ്രസംഗിക്കപ്പെടും, അപ്പോൾ അവസാനം വരും" എന്നു താൻ പറഞ്ഞു. അവർ ചോദിച്ചതു ഈ കാലയളവിൻെറ അവസാനത്തെപ്പററിയാണ്. മർക്കോസ് ൧൩: ൧൦-ൽ മുമ്പിലത്തെ മറുപടി കുറേക്കൂടെ ചുരുക്കി "ഈ സുവിശേഷം എല്ലാജാതികളുടെയും ഇടയിൽ അറിയിക്കപ്പെടണം" എന്നു പറഞ്ഞിരിക്കുന്നു. ഇവിടെ പ്രസംഗിക്കപ്പെടണം എന്നും മുൻവാക്യത്തിൽ പ്രസംഗിക്കപ്പെടും എന്നുമാണ് പറഞ്ഞിട്ടുള്ളതു്. ലൂക്കോസിൻെറ സുവിശേഷം അവസാനഅദ്ധ്യായത്തിൽ ൪൬ മുതലുള്ള വാക്യങ്ങളിലും ഈ കാൎയ്യം തന്നെ പറഞ്ഞിരിക്കുന്നു. "ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു. ക്രിസ്തു കഷ്ടപ്പെടുകയും മരിച്ചവരിൽ നിന്നു മൂന്നാംദിവസം ഉയിൎത്തെഴുന്നേല്ക്കയും യേറുശലേം തുടങ്ങി സകല ജാതികളുടെയും ഇടയിൽ അവൻെറ നാമത്തിൽ മാനസ്സാന്തരവും പാപമോചനവും പ്രസംഗിക്കപ്പെടുകയും ചെയ്യേണ്ടതാകുന്നു." ഇതിനെ ഒന്നാമത്തെ അടയാളമായി നാം എടുക്കുന്നപക്ഷം കൎത്താവു തീൎച്ചയായും തെളിവായും ഒരു സത്യം സ്ഥിരപ്പെടുത്തിയിരിക്കുന്നതായും അതിനു ഒരു അതൃത്തി നിശ്ചയിച്ചിരിക്കുന്നതായും കാണുന്നു. ആ സത്യം സുവിശേഷം ലോകമെല്ലാം പ്രസംഗിക്കപ്പെടുമെന്നും അതിൻെറ അതൃത്തി അതു (മാനസ്സാന്തരത്തിനല്ല) സാക്ഷിക്കായി പ്രസംഗിക്കപ്പെടണമെന്നുള്ളതുമാണ്. ഈ കാലയളവിൽ യാതൊരുജാതിയും മുഴുവനായി ദൈവത്തിങ്കലേക്കു മാനസ്സാന്തരപ്പെടുമെന്നു വാഗ്ദത്തമില്ല. അതുകൊണ്ടു ആരെങ്കിലും നിങ്ങളോടു് "എനിക്കു മിഷ്യനറിവേലയിൽ വിശ്വാസമില്ല. അന്യദേശങ്ങളിലുള്ള പുറജാതികളുടെ കാൎയ്യം അന്വേഷിക്കുന്നതിനു മുമ്പ് സ്വദേശത്തുള്ള പുറജാതിക്കാരുടെ കാൎയ്യം തീരട്ടെ" എന്നു പറഞ്ഞാൽ അങ്ങിനെ ചെയ്വാൻ കൎത്താവു കല്പിച്ചിട്ടില്ല എന്നു അവരോടു നേരെ പറവിൻ, ഇതിൻെറ അൎത്ഥം സ്വദേശത്തുള്ള അവിശ്വാസികളുടെ കാൎയ്യം തീരെ നോക്കരുതെന്നല്ല, സ്വദേശത്തുള്ള അവിശ്വാസികളെല്ലാം മാനസ്സാന്തരപ്പെട്ടു തീരുന്നതുവരെ വെളിക്കോട്ടു പോകാതെ സ്വദേശത്തു തന്നെ താമസിച്ചുകളയരുതു് എന്നാണ്. കൎത്താവിൻെറ സ്വൎഗ്ഗാരോഹണത്തിനു പിമ്പു രണ്ടോ മൂന്നോ നൂററാണ്ടുകൾ കഴിഞ്ഞതിൽ പിന്നെ ഈ അടയാളം അധികമായി നിവൃത്തിക്കപ്പെട്ടിട്ടുള്ളതു് ഈ കഴിഞ്ഞ നൂററാണ്ടിലാണ്. ൧൦൦ വൎഷങ്ങൾക്കു മുമ്പു ലോകത്തിൻെറ പകുതിയിൽ അധികം ഭാഗങ്ങളിൽ സുവിശേഷത്തിനു തീരെ പ്രവേശമില്ലാതെയിരിക്കയായിരുന്നു. എന്നാൽ ഇപ്പോൾ ആഫ്ഗാനിസ്ഥാൻ, ടിബെററു ഇങ്ങിനെ രണ്ടോ മൂന്നോ ചെറിയ കോണുകൾ ഒഴിച്ചു് ലോകത്തിലുള്ള എല്ലാ രാജ്യങ്ങളും സുവിശേഷത്തിനു തുറക്കപ്പെട്ടിരിക്കുന്നു. ഇങ്ങിനെ ദൈവികമായി സകല തടസ്സങ്ങളും നിങ്ങിയിരിക്കുന്നതുകൊണ്ടു് സുവിശേഷത്തെ ഒരു ജാതിയിൽ നിന്നും തടുക്കുന്നതിനു ലോകത്തിൽ യാതൊന്നിനും ശക്തിയില്ല. തടസ്സമുള്ള രണ്ടോ മൂന്നോ രാജ്യക്കാർപോലും അവർ സംസാരികളായ പ്രസംഗികളെ അകത്തു കടത്തുകയില്ലെങ്കിലും ലിഖിതങ്ങളായ പ്രസംഗികളെ തടുക്കുവാൻ കഴികയില്ല. മേല്പറഞ്ഞ രാജ്യങ്ങളിൽ നിന്നു ജനങ്ങൾ അതൃത്തികടന്നു ഇൻഡ്യയിൽ സുവിശേഷം പ്രസംഗിക്കപ്പെടുന്ന സ്ഥലങ്ങളിലുള്ള ആശുപത്രികളിലേക്കു രോഗികളെ കൊണ്ടുവരികയും അവർ തിരിച്ചുപോകുമ്പോൾ തങ്ങളോടുകൂടെ സുവിശേഷം കൊണ്ടുപോകയും അതിനെപ്പററി സംസാരിക്കയും ചെയ്യുന്നു. അതുകൊണ്ടു സുവിശേഷത്തിനു വാതിൽ അടയ്ക്കപ്പെട്ടതായി മേല്പറഞ്ഞ രണ്ടുരാജ്യങ്ങളിലും സുവിശേഷം സാക്ഷിക്കായി അറിയിക്കപ്പെട്ടിട്ടുണ്ടെന്നു ഒരുവിധത്തിൽ പറയാമെന്നു തോന്നുന്നു. അങ്ങിനെ സുവിശേഷം സാക്ഷിക്കായി പ്രസംഗിക്കപ്പെടുകയും എല്ലാ ജാതിക്കാൎക്കും ആ സാക്ഷ്യം ലഭിക്കയും ചെയ്യുന്നമെന്നുള്ള ഈ അടയാളം ഇതിനു മുമ്പിലത്തെ എല്ലാകാലങ്ങളിലേക്കാളും അധികമായി ഈ കാലത്തു നിവൃത്തിക്കപ്പെട്ടിരിക്കുന്നു.

ഇനിയും റോമാ. ൧൧: ൨൫ നോക്കാം. "സഹോദരന്മാരെ നിങ്ങൾ ബുദ്ധിമാന്മാരെന്നു നിങ്ങൾ തന്നെ വിചാരിക്കാതെയിരിപ്പാനായിട്ടു നിങ്ങൾ ഈ രഹസ്യത്തെ അ

റിയാതെയിരിപ്പാൻ ഇനിക്കു മനസ്സില്ല. ആയതു പുറജാതിക്കാരുടെ തികവു പ്രവേശിക്കുവോളത്തിനു ഇസ്രായേലിൽ ഒരംശത്തിനു അന്ധതയുണ്ടായി എന്നുള്ളതു തന്നെ." ഇതു ഏവൻഗേലിയോൻ സംബന്ധമായ വേറൊരു അടയാളമാകുന്നു. സുവിശേഷം ജാതികൾക്കു അതായതു യഹൂദന്മാരല്ലാത്ത പുറജാതിക്കാർക്കു പ്രസംഗിക്കപ്പെടുകയും ജാതികളിൽ നിന്നു തന്റെ സഭ ശേഖരിക്കപ്പെടുകയും ചെയ്യേണ്ടതാകുന്നു. ഇതു ഇപ്പോൾ നിവർത്തിക്കപ്പെട്ടുവരുന്നു. എന്നാൽ ജാതികളുടെ തികവു വരുമ്പോൾ അതായതു കൃപയുടെ തെരിഞ്ഞെടുപ്പിനാലും വിളിയാലും ഉള്ള ഒടുവിലത്തെ ആൾ ജാതികളിൽ നിന്നു ചേർക്കപ്പെട്ടപ്പോൾ ഈ കാലയളവു അവസാനിക്കയും അടുത്ത കാലയളവു ആരംഭിക്കയും ചെയ്യുന്നു. ഇതിൽ നിന്നു നമുക്കു അറിയാവുന്നതു് ലോകത്തിലുള്ള പുറജാതികളിൽ ഒരുത്തൻ കൂടെ ചേർക്കപ്പെടുന്നതിനോടുകൂടെ കർത്താവു ഉടനെ വന്നേക്കാമെന്നുള്ളതാണ്. അതിനെപ്പററി പിന്നാലെ പറയാം. ജാതികളുടെ തികവു വരുമ്പോൾ ഇസ്രായേലിൽ ഒരംശത്തിനുള്ള അന്ധത തീരുകയും പുറജാതികളുടെ കാലം അവസാനിക്കയും ചെയ്യും. അങ്ങിനെ ഈ കാലയളവു അവസാനിക്കുമ്പോൾ കർത്താവു വരികയും മറെറ കാലയളവു ആരംഭിക്കയും ചെയ്യുന്നു. സുവിശേഷം ലോകമെല്ലാം പ്രസംഗിക്കപ്പെടുകയെന്നും ജാതികളുടെ തികവു വരികയെന്നുമുള്ള ഈ രണ്ടു ഏവൻഗേലിയോൻ സംബന്ധമായ അടയാളങ്ങൾ നിവർത്തിക്കപ്പെടുമ്പോൾ കർത്താവു വരുന്നു. (ജാതികളുടെ തികവു് എന്നു പറയുന്നതു് ശ്ലീ: യാക്കോബു പറയുന്നപ്രകാരം ദൈവം ലോകത്തിലുള്ള ജാതികളിൽ നിന്നു് തനിക്കായിട്ടു വേർതിരിച്ചെടുക്കുന്നവരായ തന്റെ തെരിഞ്ഞെടുക്കപ്പെടുന്നവരുടെ സംഖ്യ പൂർത്തിയാക്കപ്പെടുന്നതിനെ കാണിക്കുന്നു.

ഇനിയും വേറൊരടയാളം നോക്കാം. അതു് നാം യഹൂദന്മാരെന്നു വിളിക്കുന്ന ഇസ്രായേൽജനത്തെ സംബന്ധിച്ചുള്ളതാണ്. റോമാ. ൧൧-ൽ തന്നെ ഇടക്കു ഇസ്രായേലിൽ ഒരംശത്തിന് അന്ധത ഭവിച്ചു എന്നു പറഞ്ഞിരിക്കുന്നു. അതായതു് ഈ കാലയളവിൽ യഹൂദന്മാർ ഒരു ജാതിയായിട്ടു ക്രിസ്തുവിനെ അവരുടെ രക്ഷിതാവായിട്ടും മിശിഹായായിട്ടും അംഗീകരിച്ചിട്ടില്ലാ. ഒരു ജാതി എന്നുള്ള മുറക്കു് തന്നെക്കുറിച്ചുള്ള അവരുടെ അഭിപ്രായം മുമ്പിലത്തേതിൽനിന്നു് ആശ്ചര്യകരമാംവണ്ണം ഭേദപ്പെട്ടുവരുന്നുണ്ടു്. എങ്കിലും അവർ തന്നെ അവരുടെ മശിഹായായിട്ടു സ്വീകരിച്ചിട്ടില്ല. ഈ വാക്യത്തിൽനിന്നു താൻ വരുന്നതുവരെ അവർ അങ്ങിനെ ചെയ്കയുമില്ലാ എന്നു കാണുന്നു. അവരുടെമേൽ ന്യായവിധി വന്നതിനുമേൽ മാത്രമേ എല്ലാ ഇസ്രായേലും രക്ഷിക്കപ്പെടുകയുള്ളു. അതുകൊണ്ടു ഈ കാലയളവിൽ എല്ലാം ഇസ്രായേലിനെപ്പററി യേശുക്രിസ്തുവിനെ മശിഹാ എന്നുള്ള വിധത്തിൽ സ്വീകരിക്കാതെ നിഷേധിക്കയും ഒരു ജാതി എന്നുള്ള മുറക്കു തന്നാൽ നിഷേധിക്കപ്പെടുകയും ചെയ്തിരിക്കുന്ന ഒരു ജാതിയായിട്ടു മാത്രമേ നമുക്കു വിചാരിപ്പാൻ നിവൃത്തിയുള്ളു.

അതേ സമയത്തു തന്നെ ഈ അദ്ധ്യായം ൫-ാം വാക്യത്തിൽ നിന്നു ജാതിയായി ക്രിസ്തുവിനെ നിഷേധിച്ചിരിക്കുന്ന ഒരു കൂട്ടത്തിൽനിന്നു രക്ഷിക്കപ്പെട്ടിരിക്കുന്ന ഒരു ശേഷിപ്പു് എല്ലാസമയത്തും ഉണ്ടെന്നുള്ള ഒരു സത്യവും നാം കാണുന്നു.

"അപ്രകാരം തന്നെ ഈ കാലത്തിലും കൃപയാലുള്ള തെരിഞ്ഞെടുപ്പിൻ പ്രകാരം ഒരു ശേഷിപ്പുണ്ടു്. ക്രിസ്തീയകാലയളവിന്റെ എല്ലാ സമയങ്ങളിലും ക്രിസ്തുവിന്റെ ജീവനുള്ള സഭയിലേക്കു് ആത്മാക്കൾ ചേർക്കപ്പെട്ടിട്ടുണ്ടു്. ക്രിസ്ത്യാനികൾ യഹൂദന്മാരെ മരണപര്യന്തം പീഡിപ്പിച്ചുകൊണ്ടിരുന്നിട്ടുള്ള ഭയങ്കരകാലങ്ങളിൽ കൂടെയും ചില യഹൂദന്മാർ ക്രിസ്തുവിങ്കലേക്കു തിരികയും തന്നിൽ വിശ്വസിക്കയും ചെയ്തിട്ടുണ്ടു്. പുറജാതിക്രിസ്ത്യാനികൾ ക്രിസ്തുമാർഗ്ഗത്തിനു കൊടുത്ത സാക്ഷിയിൻ ഫലമായിട്ടാണ് ഇവർ ഇപ്രകാരം തിരിഞ്ഞതെന്നു പറവാൻ പാടില്ല. ക്രിസ്തുമാർഗ്ഗചരിത്രത്തിൽ ഇസ്രായേലിൽനിന്നു കൃപയിൻപ്രകാരം തിരഞ്ഞെടുക്കപ്പെട്ട ഒരു ശേഷിപ്പു ഈ കാലംവരെ ചേർന്നുവന്നിട്ടുണ്ടെന്നു കാണുന്നു. യഹൂദന്മാരുടെ ഇടയിൽ സുവിശേഷവേല ചെയ്യുന്ന ആളുകളുടെ അളവററ ആശ്വാസവും സന്തോഷവും എ

ത്തിലാകുന്നു എന്നു നിങ്ങൾ അറിയുന്നുവോ? അവർ പോകുന്നതു ജാതിയായിട്ടു ക്രിസ്തുവിനെ നിഷേധിച്ചിരിക്കുന്നുവെങ്കിലും അതിൽനിന്നു ഒരു ശേഷിപ്പ് തന്നെ കൈക്കൊള്ളുന്നതായ ഒരു ജാതിയുടെ അടുക്കലേക്കു ആകുന്നു എന്നു അറിയുന്നതിലാണ്. അങ്ങിനെ യഹൂദന്മാരും പുറജാതിക്കാരും ഒരുപോലെ ദൈവത്തിന്റെ ജനമായി തീരുകയും പിരിച്ചിലിന്റെ നടുമതിൽ ഇടിക്കപ്പെട്ടിട്ട് എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നായി തീരുകയും ചെയ്യുന്നു.

നാം ഇസ്രായേലിനെ വീണ്ടും നോക്കുമ്പോൾ അവരുടെ ദേശം പുറജാതികളുടെ കാലം കഴിവോളം പുറജാതികളാൽ ചവിട്ടപ്പെടേണ്ടതാണെന്നു കാണുന്നു. (ലൂകോ. ൨൧: ൨൪) ഇത് എത്ര അത്ഭുതകരമായ ഒരു അടയാളമാകുന്നു. ഏകദേശം ൨൫ നൂറ്റാണ്ടുകളോളം ആ രാജ്യം പുറജാതികളുടെ കാൽപാദത്തിൻ കീഴ്‌തന്നെ ഇരിക്കുന്നു. റോമാക്കാരും സരാസന്മാരും ഇതു കൈവശപ്പെടുത്തിയിരുന്നിട്ടുണ്ട്. കരിശുയുദ്ധക്കാർ അതു കുറച്ചുനാളത്തേക്കു വെച്ചുകൊണ്ടിരിപ്പാൻ ശ്രമിച്ചു. തുർക്കികൾ അത് അവരുടെകീഴിൽ വെച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ഒരു കാര്യം എത്രയും തിട്ടമാണ്. ഇസ്രായേൽ അതിനെ ഇതുവരെ കൈവശപ്പെടുത്തിയിട്ടില്ല. എന്തുകൊണ്ടെന്നാൽ പുറജാതികളുടെ കാൽക്കീഴിൽനിന്നു പറിക്കപ്പെട്ടിട്ടു ഇസ്രായേൽ തങ്ങളുടെ സ്വന്തരാജ്യത്തെ ഒരിക്കൽകൂടെ അവകാശപ്പെടുത്തുന്ന കാലം വരുന്നതുവരെക്കും അതു പുറജാതികളാൽ ചവിട്ടപ്പെടുമെന്നു കർത്താവു പറഞ്ഞിട്ടുണ്ട്. അവർ തങ്ങളുടെ രാജ്യത്തെ കൈവശപ്പെടുത്തുവാനിരിക്കുന്നു. അതുകൊണ്ടാണ് അവർ ഇതുവരെയും ഒരു വേർപെട്ട ജാതിയായി സൂക്ഷിക്കപ്പെട്ടിരിക്കുന്നതു്.

ലൂക്കോ. ൨൧: ൨൯. മുതലുള്ള വാക്യങ്ങളിൽ ഇസ്രായേലിനെപ്പറ്റി വേറൊരു കാര്യം ചൂണ്ടിക്കാണിച്ചിരിക്കുന്നു. "അത്തിവൃക്ഷത്തിൽ നിന്നൊരുപമ പഠിച്ചുകൊൾവിൻ." (മത്തായി. ൨൪: ൩൨) അത്തിവൃക്ഷം ഇസ്രായേലിനു സദൃശമാകുന്നു. ലൂക്കോസ്. ൧൩-ൽ നമ്മുടെ കർത്താവ് ഇസ്രായേലിനോടുള്ള തന്റെ പെരുമാററത്തെ വിവരിക്കുമ്പോൾ ഒരു മനുഷ്യൻ തന്റെ തോട്ടത്തിൽ അത്തിവൃക്ഷം നട്ടു മൂന്നു വർഷം പരിപാലിച്ചുകൊണ്ടു വന്നിട്ടു ഫലമുണ്ടാകാത്തതിനാൽ ഉടനെ വെട്ടികളയാതെ അതു ഫലം കായ്ക്കുന്നതിനു ഒരു വർഷംകൂടി അവധി നീട്ടികൊടുത്തതായി പറയുന്നു. ആ കർത്താവു തന്റെ ഭൂമിയിലെ മൂന്നര സംവത്സരകാലത്തെ ശുശ്രൂഷയെ കാണിക്കുന്നു. പിന്നെ ഇസ്രായേൽജാതി എന്ന നിലയ്ക്കു വെട്ടപ്പെട്ടുപോയി. കർത്താവ് "അത്തിവൃക്ഷത്തിൽ നിന്നൊരുപമ പഠിച്ചുകൊൾവിൻ" എന്നു പറഞ്ഞപ്പോൾ അതിന്റെ അർത്ഥം ഇസ്രായേൽ എന്ന ജാതിയെ നോക്കി അവരിൽനിന്നു പഠിച്ച്കൊൾവിൻ എന്നാണ്. "അത്തിവൃക്ഷത്തെയും സകല വൃക്ഷങ്ങളേയും നോക്കുവിൻ. അവ തളിർക്കുമ്പോൾ വസന്തകാലം സമീപിച്ചിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നു." കഴിഞ്ഞ ൨൫൦൦ വർഷങ്ങൾ ഇസ്രായേൽ ഏതുവിധം ജാതിയായിട്ടാണിരുന്നിട്ടുള്ളത്? അവർ സ്വന്തരാജ്യത്ത് ഒരു കൂട്ടമായിട്ടിരുന്നിട്ടില്ല. സ്വന്തസ്ഥലമില്ലാതെ ലോകത്തിലെല്ലാം ചെറിയചെറിയ കൂട്ടങ്ങളായി ചിന്നിച്ചിതറികിടക്കുന്ന ജനങ്ങളെ ഒരു ജാതി എന്നു ആരും പറകയില്ല. ജാതി എന്നു ശരിയായി ഗണിക്കപ്പെടുന്നവർക്കു അവരുടെ വകയായി ഒരു രാജ്യമുണ്ടായിരിക്കും. ൨൫ ശതാബ്ദങ്ങളായിട്ടു ഇസ്രായേലിന്റെ സ്ഥിതി അങ്ങിനെയല്ല. എന്നാൽ അത്തിവൃക്ഷം തളിർത്ത ജീവലക്ഷണങ്ങൾ വെളിപ്പെടുത്തുമ്പോൾ വേനൽക്കാലം സമീപിച്ചിരിക്കുന്നു എന്നു നിശ്ചയിക്കുന്നതുപോലെ ഇസ്രായേൽ ഒരു ജാതി എന്ന നിലയ്ക്കു ഉണരുമ്പോൾ ദൈവരാജ്യം സമീപിച്ചിരിക്കുന്നു എന്നു അറിഞ്ഞുകൊൾവിൻ.

൨൫ നൂറ്റാണ്ടുകളിൽ ഉണ്ടായിട്ടില്ലാത്ത സംഗതി ഈ കഴിഞ്ഞ ൨൦- വർഷങ്ങൾക്കിടയിൽ സംഭവിച്ചിട്ടുണ്ട്. ഇസ്രായേൽ ഒരു ജാതിയുടെ നിലയിൽ വരേണ്ടതിനു വളരെ ശ്രമങ്ങൾ ചെയ്യുന്നു. സിയോൻ സംബന്ധമായ പരിശ്രമം എന്നു പറയുന്നതിന്റെ ഉദ്ദേശം ഇതാണ്. അവർ എല്ലാംകൂടി യോജിച്ചു ഒരു ജാതിയായിട്ടു അവരുടെ സ്വന്ത രാജ്യത്തു ചെന്നുചേരണമെന്നുള്ള ആഗ്രഹത്തോടുകൂടി പ്രവ

ത്തിച്ചുകൊണ്ടിരിക്കുന്നു. ബ്രസീൽരാജ്യത്തു് സ്ഥലം കൊടുക്കാമെന്നു പറഞ്ഞാറെ അവൎക്കു് അതു വേണ്ടാ. കിഴക്കേ അപ്രിക്കായിൽ അവൎക്കു കൊടുക്കാമെന്നു പറഞ്ഞ സ്ഥലത്തേയും അവർ നിഷേധിച്ചു. വടക്കേ അപ്രിക്കായിൽ സ്ഥലം കൊടുക്കാമെന്നു പറഞ്ഞതിനേയും അവർ അംഗീകരിച്ചില്ലാ. അവൎക്കു അവിടെ എങ്ങും പോകുവാൻ മനസ്സില്ല. അവരുടെ ഉദ്ദേശം അവൎക്കു ഒരു ജാതിയായി തങ്ങളുടെ സ്വദേശത്തു ചെന്നെത്തണമെന്നാണ്. സിയോൻസംഘത്തിന്റെ പ്രധാനികളിൽ ഒരുത്തന്റെ ഒരു നോട്ടീസ് ഞാൻ ഈയിടെ ഒരു പത്രത്തിൽ കണ്ടു. അതിൽ പറയുന്നതു മെസൊപ്പൊട്ടാമിയായിൽ കൃഷിക്കുപയോഗപ്പെടത്തക്കവണ്ണം ചിറകെട്ടി വെള്ളം എല്ലാ സ്ഥലങ്ങളിലും കയറ്റിവിടുകയും ഫലവത്തായ സ്ഥലങ്ങളെല്ലാം റഷ്യയിൽ കഷ്ടം അനുഭവിക്കുന്ന ൩൦-ലക്ഷം യഹൂദന്മാൎക്കുകൂടി പാൎപ്പിനും ക്ലിപ്തമായി കൊടുക്കപ്പെടുകയും ചെയ്യാനിരിക്കുന്നുവെന്നാണ്. ഇങ്ങിനെ ഇസ്രായേൽ ജാതിയായിട്ടു ഒരുമിച്ചുവരുന്നതു കാണുമ്പോൾ നിങ്ങളുടെ തലകളെ ഉയൎത്തി അതു ദൈവരാജ്യം സമീപിച്ചിരിക്കുന്നതിന്റെ അടയാളമാണെന്നു അറിഞ്ഞുകൊൾവിൻ. ഇസ്രായേൽ വളരെ നൂറ്റാണ്ടുകളായി ക്രിസ്തുവിനെ നിഷേധിച്ചതിന്റെശേഷം പുറപ്പെട്ടുവന്നു തന്നിൽ വിശ്വസിക്കയും തങ്ങളുടെ സ്വന്തരാജ്യത്തുവന്നു യഥാസ്ഥാനപ്പെടുകയും ചെയ്യുമെന്നു് നിങ്ങൾ ആശിച്ചിരിപ്പാനുള്ളതാണ്.

ഉടരും.



## "അതാതു ദിവസത്തിനു അതാതിന്റെ കഷ്ടത മതി."

(മത്തായി. ൬: ൩൪.)

(ഡോക്ടർ രാൽമേജ് പറഞ്ഞ പ്രസംഗത്തിന്റെ തർജ്ജമ.)

ഒരു മനുഷ്യൻ തന്റെ മരണകിടക്കയിൽ തന്റെ കുട്ടികളെ അടുക്കൽ വിളിച്ചു ക്രിസ്തു ഇവിടെ പറയുന്നതായ ഗുണദോഷത്തെ പറഞ്ഞതായി ഞാൻ വായിച്ചിട്ടുണ്ടു്. "എന്റെ കുട്ടികളെ, എന്റെ ജീവിതത്തിൽ പല കഷ്ടതകളെയും ഞാൻ അനുഭവിച്ചിട്ടുണ്ടു്. അവ എന്നെ ക്ഷയിപ്പിച്ചു അകാല മരണകിടക്കയിലേക്കു എന്നെ കൊണ്ടുവന്നിരിക്കുന്നു. എന്നാൽ അതിൽ ദുഃഖകരമായിട്ടുള്ളതു എന്റെ മനോവേദനയിൽ അധികവും എന്റെ മനസ്സു സൃഷ്ടിച്ചതാണെന്നുള്ളതത്രെ. അവ അന്നന്നത്തെ കഷ്ടതകൾ അല്ല. ഉണ്ടാകുമെന്നു ഞാൻ ഊഹിച്ച കഷ്ടതകളെക്കുറിച്ചുള്ള മനോവേദനയായിരുന്നു. കാട്ടുമൃഗങ്ങളെ വേട്ടക്കാർ തേടി ഇളക്കുന്നതുപോലെ എന്റെ മനസ്സു അവയെ അന്വേഷിച്ചു കണ്ടുപിടിച്ചു മനസ്സിനെ പുണ്ണാക്കി. എന്നെ അധികം ഉപദ്രവിച്ചിട്ടുള്ളതു സംഭവിക്കാത്തതായ കഷ്ടപ്പാടുകളാണ്. അതുകൊണ്ടു എന്റെ പ്രിയ കുഞ്ഞുങ്ങളെ നിങ്ങൾക്കു സമാധാനവും ദീൎഘായുസ്സും വേണമെങ്കിൽ നമ്മുടെ കൎത്താവു ഈ വാക്യത്തിൽ പറയുന്നതുപോലെ നാളെക്കുറിച്ചു വിചാരപ്പെടാതിരിക്കണം."

ഒരു മഹാൻ കാലത്തെ മൂന്നായി വിഭാഗിച്ചിരിക്കുന്നു. (൧) നന്ദിക്കും മനസ്താപത്തിനുമായി കഴിഞ്ഞ കാലം. (൨) സന്തുഷ്ടിയ്ക്കും വേലയ്ക്കുമായി വൎത്തമാനകാലം. (൩) ആശയ്ക്കും ആശ്രയത്തിനുമായി ഭാവികാലം. വരുവാനുള്ള ദോഷത്തെക്കുറിച്ചുള്ള ഭയം ദൈവത്തെ അപമാനിക്കയാണ്. അതുമൂലം നമ്മുടെ ആശ്രയമായ ദൈവം തന്റെ വാഗ്ദത്തങ്ങളെ കാക്കുമോ എന്നു നാം സംശയിക്കുന്നു. ഒരു ക്രിസ്ത്യാനി തനിക്കു ചെയ്യാൻ കഴിയുന്നതെല്ലാം ദൈവാശ്രയത്തിൽ ചെയ്തു കഴിഞ്ഞിട്ടു ഭാവിയെ തന്റെ കയ്യിൽ ഏല്പിക്കണമെന്നത്രെ ഇതു പഠിപ്പിക്കുന്നതു്. മനുഷ്യപ്രകാരം നോക്കുമ്പോൾ ഭാവി എത്രതന്നെ കറുത്തിരുണ്ടിരുന്നാലും സൂൎയ്യന്റെ മുമ്പിൽ നിന്നു മഞ്ഞു നീങ്ങുന്നതുപോലെ നീതിയുടെയും കൃപയുടെയും ദൈവത്തിന്റെ മുമ്പാകെ നിന്നു ഇവയെല്ലാം ഓടിപ്പോകും. നാം ഭയപ്പെടുന്നതായ അനേക ഉപദ്രവങ്ങളും ഉണ്ടാകുന്നില്ല. ഇതുകൊണ്ടു ഒരു ക്രിസ്ത്യാനി ദൈവത്തിൽ ആശ്രയിച്ചുകൊണ്ടു മനോധൈൎയ്യത്തോടു

പ്പെടാതിരുന്നാൽ അവനു സകല കഷ്ടതകളിൽ നിന്നും ഒഴിഞ്ഞിരിക്കാമെന്നു അൎത്ഥമില്ല. ദുഃഖത്തിന്റെ പാനപാത്രം എല്ലാ മനുഷ്യരും കുടിക്കേണ്ടതാണ്. വൃദ്ധന്മാരുടെയും കുട്ടികളുടെയും കണ്ണുകളിൽ കണ്ണുനീരു ഉണ്ടാകേണ്ടതാണ്. ജനനത്തിന്റെയും മരണത്തിന്റെയും ദൂതൻ ഓരോ ഭവനത്തിലും പ്രവേശിക്കേണ്ടതാണ്. വിവാഹത്തിനും ജ്ഞാനസ്നാനത്തിനും അടിക്കുന്ന പള്ളിമണി തന്നെ ശവമടക്കിനും അടിക്കേണ്ടതാണ്. കഷ്ടതകളാലും ദുഃഖങ്ങളാലുമത്രെ ദൈവം തന്റെ വേല ചെയ്വാൻ തന്റെ മക്കളെ അഭ്യസിപ്പിക്കുന്നതു്.

എന്നാൽ ഉപദ്രവങ്ങളും ആപത്തുകളും വരുമെന്നു വിചാരിച്ചു മനോവ്യാകുലപ്പെടുന്നതു ഒരു പാപമാണ്. അന്നന്നത്തെ ജോലി ചെയ്യുന്നതിനു തന്നെ മനുഷ്യനു വളരെ പ്രയാസമാണ്. സർ വോൾട്ടർ സ്കോട്ട എന്നു ഒരു വലിയ ഗദ്യമെഴുത്തുകാരൻ തന്റെ വയസ്സുകാലത്തിൽ ഒരു കടക്കാരനായി ഭവിച്ചു. ഒരു ലക്ഷത്തിലധികം പവൻ കടം വീട്ടേണ്ടതായി വന്നു. രാത്രിയും പകലുമില്ലാതെ വേലചെയ്വാൻ തുടങ്ങി. എന്നാൽ ഈ വേലയേക്കാൾ മനോവിചാരം അവനെ അധികം ക്ഷീണിപ്പിച്ചിരുന്നു. അവൻ മനോവ്യാകുലപ്പെടാതിരുന്നില്ലെങ്കിൽ എളുപ്പത്തിൽ മരിച്ചുപോകുമെന്നു അവനോടു ഡോക്ടർ ഒരു ദിവസം പറഞ്ഞു. അതിനുത്തരമായി ആ കടം കിടക്കുന്നിടത്തോളം എന്റെ മനസ്സു വേദനപ്പെടാതിരിക്കയില്ല. അടുപ്പേൽ ഇരിക്കുന്ന കലത്തിലെ വെള്ളം തിളസ്ക്കരുതു എന്നു പറയുന്നതുപോലെയാണ് എന്റെ മനസ്സു വിചാരപ്പെടരുതു എന്നു പറയുന്നതു എന്നു സ്കോട്ട പറഞ്ഞു. സ്കോട്ടിനെപ്പോലെയാണ് അനേകായിരങ്ങളും ഇന്നു തങ്ങളുടെ ചുമതലകളെ നിറവേറ്റുന്നതിനു പ്രയാസപ്പെടുന്നതു്. അനേകായിരങ്ങൾക്കും തങ്ങളുടെ ശക്തി എത്രയുമുണ്ടോ അത്രയും തങ്ങളുടെ ജോലി ചെയ്യുന്നതിനു ഉപയോഗിക്കേണ്ടിവരുന്നു. അന്നന്നത്തെ ജോലിക്കു തന്നെ മിക്കവരും തങ്ങളുടെ ശക്തി മുഴുവനെയും ഉപയോഗിക്കേണ്ടിവരുന്നു. മനോവിചാരം ആയുസ്സിനെ കുറയ്ക്കുന്നതാണ്. അനേകരും അകാലമരണത്തിലേക്കു വരുന്നതു അമിതമായ ജോലികൊണ്ടല്ല എന്നാലൊ അനാവശ്യമായ മനോവിചാരംകൊണ്ടു തന്നെ. ഇവരുടെ കാൎയ്യം ഓൎക്കുമ്പോൾ എനിക്കു ഒരു കഥ ഓൎമ്മവരുന്നുണ്ട്. ഒരു വലിയ ഭാരവും ചുമന്നു പ്രയാസപ്പെട്ടുകൊണ്ടു ഒരു മനുഷ്യൻ വഴിയെ പൊയ്ക്കൊണ്ടിരുന്നപ്പോൾ ദയാലുവായ ഒരു രാജാവു ആ വഴിയെ വണ്ടിയിൽ വരികയും ഈ മനുഷ്യന്റെ പ്രയാസത്തെ കണ്ടു തന്റെ വണ്ടിയുടെ പുറകിൽ കയറി ഇരുന്നുകൊള്ളുവാൻ പറകയും ചെയ്തു. അപ്രകാരം ആ മനുഷ്യൻ കയറി ഇരുന്നു. രാജാവു വളരെ നേരം കഴിഞ്ഞിട്ടു തിരിഞ്ഞു ഈ മനുഷ്യനെ നോക്കിയപ്പോൾ അവൻ ആ ചുമടു മുതുകത്തു വഹിച്ചുകൊണ്ടു പിന്നെയും പ്രയാസപ്പെട്ടിരിക്കുന്നതു കണ്ടിട്ടു ആശ്ചൎയ്യപ്പെട്ടു ചുമടു എന്തുകൊണ്ടു വണ്ടിയിൽ വയ്ക്കാഞ്ഞതു എന്നു ചോദിച്ചപ്പോൾ തിരുമേനി എന്നെ വണ്ടിയിൽ കേററിയെങ്കിലും ചുമടു അതിൽ വച്ചാൽ വണ്ടിക്കു ഭാരം കൂടിയേക്കുമെന്നു വിചാരിച്ചിട്ടാണ് എന്നുത്തരം പറഞ്ഞു. ഇതുപോലെയാണ് ക്രിസ്ത്യാനി മനോവിചാരങ്ങളാൽ കഷ്ടപ്പെടുത്തപ്പെടുന്നതു്. യുദ്ധത്തേക്കാളും പകരുന്ന വ്യാധികളേക്കാളും അധികം ആളുകളെ കൊന്നിട്ടുള്ളതു മനോവിചാരമാണ്.

വരുവാനിരിക്കുന്നതെന്നു ഊഹിക്കപ്പെടുന്ന ഓരോ ആപത്തുകളെ ഓൎത്തു മിക്ക ആളുകളും തങ്ങളുടെ മനസ്സിനെ പുണ്ണാക്കുന്നു. അങ്ങിനെയുള്ളവൎക്കു തങ്ങൾക്കു കിട്ടീട്ടുള്ള അനുഗ്രഹങ്ങൾക്കു വേണ്ടി ദൈവത്തെ സ്തുതിക്കുന്നതിനു കഴികയില്ല. ഇല്ലാത്തതും സംഭവിക്കാത്തതുമായ കഷ്ടതകളെക്കുറിച്ചുള്ള വിചാരംകൊണ്ട് അവർ അപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്നതും മുമ്പു അനുഭവിച്ചതുമായ നന്മകളെ കാണുവാൻ കഴിയുന്നില്ല. ആരുടെയും രൂപം വികൃതിയായിട്ടു വരക്കുവാൻ വളരെ സമൎത്ഥനായ ഒരു വിദ്വാൻ ഒരു സൌന്ദൎയ്യമുള്ള മുഖം കണ്ടാലുടനെ അതു എങ്ങിനെ വരച്ചാൽ വികൃതിയും വിനോദകരവുമാക്കാമെന്നു ഓൎത്തുപോകുമെന്നു പറഞ്ഞിട്ടുണ്ട്. അതുപോലെ ഭാവിയെക്കുറിച്ചു വ്യാകുലപ്പെട്ടുകൊണ്ടിരിക്കുന്നവർ ദൈവത്തിന്റെ എല്ലാ അനുഗ്രഹത്തെയും വിരൂപമാക്കിതീൎക്കുന്നു.

ഈ പാപത്തെ നീക്കുവാൻ ഒരു പരീക്ഷ കഴിക്കുന്നതിനു ഞാൻ നിങ്ങളോടു ഗുണദോഷിക്കുന്നു. എല്ലാ ദിവസവും എല്ലാസമയവും കഷ്ടതകൾ ഓൎമ്മവരുമ്പോളൊക്കെയും നിങ്ങൾക്കു കിട്ടീട്ടുള്ള അനുഗ്രഹങ്ങളെക്കുറിച്ചു ഓൎക്ക. നിങ്ങൾക്കു നല്ല ഓൎമ്മയില്ലെങ്കിൽ ഒരു വലിയ കടലാസ എടുത്തു ദൈവം നിങ്ങൾക്കു നൽകിതന്നിട്ടുള്ള അനുഗ്രഹങ്ങളെ ഓരോന്നായി എഴുതുക. ഇപ്രകാരം നിങ്ങൾ ചെയ്യുന്നപക്ഷം നിങ്ങൾക്കു വളരെ കടലാസു തീൎച്ചയായിട്ടും വേണ്ടിവരും. ഇതു ഒന്നു വായിച്ചുനോക്കുമ്പോൾ കഷ്ടതകൾ എല്ലാം നിസ്സാരങ്ങളെന്നു കാണാം.



## മാൎത്തോമ്മാസിമ്മനാരി പുതിയമന്ദിരത്തിന്റെ ഗൃഹപ്രവേശം.

സഭാതാരകയുടെ ഈ പ്രാവശ്യത്തെ പുനരാവിൎഭാവത്തിങ്കൽ അതായതു ഫെബ്രുവരി ഇടവത്തിൽ എഴുതിയിരുന്ന പ്രസ്താവനയിൽ താഴെ വരുംപ്രകാരം പ്രസ്താവിച്ചിരുന്നു. "അനേക പ്രാവശ്യം വീണ ഈ ചെറിയ മാസികയും ഒരു വത്സരംകൊണ്ടു കാൽ അംഗുലംവീതം വളരുന്ന കണവൃക്ഷം (ഈന്തൽ) പോലെ കോട്ടയത്തു സീയോൻകുന്നിന്മേൽ ഉയരുന്ന സിമ്മനാരിക്കെട്ടിടവും മററു പല സംഗതികളും കൊണ്ടു നമ്മുടെ സമുദായം പരിഹാസാസ്പദമായി തീരുന്നതിനെപ്പററി നാം നിൎവ്വിചാരികളും ലജ്ജാവിഹീനന്മാരും ആയിരിക്കുന്നു എങ്കിൽ നാം ഈ മലയാളരാജ്യത്തു ഒരു സമുദായമായി നില്ക്കുന്നതെന്തിനു?" നാം ദീൎഘകാലമായി പ്രതീക്ഷിച്ചിരുന്നതും നമ്മുടെ പ്രതീക്ഷയുടെ നിവൃത്തിക്കുവേണ്ടി വന്ന കാലദൈൎഘ്യം നമുക്കു ഹൃദയശല്യമായ നൈരാശ്യത്തെയും ലജ്ജയെയും അപാരമായി ഉളവാക്കികൊണ്ടിരുന്നതുമായ ഈ നവമന്ദിരപൂൎത്തീകരണവും തൽഗൃഹപ്രവേശവും മാൎത്തോമ്മാസുറിയാനിക്കാൎക്കു ഏവൎക്കും അത്യാഹ്ലാദകരമായ ഒരു സംഗതിയാണല്ലോ. എന്നാൽ നമ്മുടെ പ്രേമഭാജനമായിരുന്ന ആ പുണ്യാത്മാവിന്റെ ജൂബിലിമഹോത്സവ കൂടെ ഇതിനോടു ചേൎത്തു നടത്തണമെന്നു അത്യാൎത്തിയോടുകൂടെയിരുന്ന നമുക്കു ആ തിരുമേനി നമ്മിൽനിന്നു നീക്കപ്പെടുകയും അവിടുത്തെ കൂടാതെ ഈ ഗൃഹപ്രവേശം നടത്തുകയും ചെയ്യേണ്ടതായി വന്നതു ഈ ഗൃഹപ്രവേശത്തിന്റെ സന്തോഷത്തെയും ഗൌരവത്തെയും ലഘുപ്പെടുത്തുന്നതായിട്ടത്രെ ഇരിക്കുന്നതു.

൧൧-ാം നു ബുധനാഴ്ച കോട്ടയം സീയോൻകുന്നു ബാലാൎക്കന്റെ മനോഹരമായ കിരണങ്ങൾ കണ്ടു മന്ദസ്മിതം തൂകുന്നു. കുന്നിൻപുറത്തു നിരത്തപ്പെട്ടിരിക്കുന്ന കതിനാകൾ തങ്ങളുടെ ഇടിനാദംകൊണ്ടു ആകാശമണ്ഡലത്തെ മുഴക്കുന്നു. വിശേഷവസ്ത്രഭൂഷിതനായി ഒരുങ്ങിനില്ക്കുന്ന മണവാളനെപ്പോലെ പുതിയ മന്ദിരം അങ്ങിനെ പ്രശോഭിക്കുന്നു. രണ്ടു വലിയ കൊടിമരങ്ങളിൽ നിന്നു നാലുഭാഗത്തേക്കും വലിച്ചു കെട്ടപ്പെട്ടിരിക്കുന്ന കയറുകളിന്മേൽ വിവിധവൎണ്ണങ്ങളോടുകൂടിയ അസംഖ്യം കൊടികൾ ബാലാനിലന്റെ മുമ്പാകെ ഉത്സാഹപൂൎവ്വം മേളിക്കുന്നു. സീയോൻകുന്നു ആ കപ്പാടെ അലങ്കാരംകൊണ്ടു ശോഭിക്കുന്നു. രണ്ടുമൂന്നു ദിവസമായി ഇവിടെ മുടങ്ങാതെ പ്രയത്നിച്ചുകൊണ്ടുവരുന്ന കോട്ടയം മാങ്ങാനം പുതുപ്പള്ളി എന്നീ ഇടവകക്കാർ തങ്ങളുടെ നിശ്ചിതകൃത്യങ്ങളെ ഭംഗിയായി നിവൎത്തിക്കേണ്ടതിലേക്കായി കുശലാൎത്ഥി ബഹളം കൂട്ടുന്നു. ദൂരദേശങ്ങളിൽ നിന്നു പട്ടക്കാരും അയമായക്കാരും കൂട്ടംകൂട്ടമായി വന്നുചേരുന്നു.

മണി പത്തടിച്ചപ്പോൾ മാൎത്തോമ്മാസുറിയാനിക്കാരുടെ ഒരു പൊതുയോഗം കൂടി പ്രാൎത്ഥന വായന മുതലായവ കഴിഞ്ഞശേഷം സിമ്മനാരി വകയുള്ള പണപ്പിരിവു സംബന്ധമായും മററും ദി. ശ്രീ. കിഴക്കേതലയ്ക്കൽ മാത്തൻ കത്തനാർ അ

വർകളും വികാരിജനറാൾ വന്ദ്യ ദിവ്യശ്രീ അല്പ് തോമാകത്തനാർ അവർകളും തിരുമനസ്സുകൊണ്ടും പ്രസംഗിച്ചു. പിന്നീട് അടുത്ത ആഴ്ചയിൽ തിരുവല്ലായിൽ തുറക്കുവാൻ വിചാരിക്കുന്ന സിറിയൻ ക്രിസ്ത്യൻ ബാലികാമഠത്തെ സംബന്ധിച്ച് മിസ്സസ് നിക്കോൾസൻ മദാമ്മ തനിക്കു സ്വതസിദ്ധമായ ശബ്ദചാതുര്യത്തോടു കൂടിയ ഒരു പ്രസംഗം പറഞ്ഞു. മിസ്സ് മെക്ബിൻ മദാമ്മയും യോഗത്തിൽ സന്നിഹിതയായിരുന്നു. പ്രാർത്ഥനാനന്തരം മദാമ്മമാർ യോഗത്തിൽ നിന്നു പോയി. ഇടവകക്കാരിൽ നിന്നുള്ള പണപ്പിരിവ് ആരംഭിച്ചു. ആയിരം ഉറുപ്പിക രൊക്കം പിരിയുകയും ഏതാനും ഉറുപ്പിക വാഗ്ദാനം ചെയ്യപ്പെടുകയും ചെയ്തു. എന്നാൽ ഈ കെട്ടിടം സംബന്ധിച്ച് നാലായിരത്തിൽ പരം ഉറുപ്പികാ തല്ക്കാലം കടമുണ്ടായിരുന്നു. ഇത്ര വലിയ ഒരു സംഖ്യ കടമുണ്ടെന്ന് നമ്മുടെ ജനങ്ങൾ അറിഞ്ഞിരുന്നിട്ടും ആയിരം രൂപാമാത്രം പിരിഞ്ഞത് ആക്ഷേപകരമാണെന്ന് സമ്മതിച്ചേ തീരൂ. നമ്മുടെ എല്ലാ ഇടവകക്കാരും പള്ളിപണികൊണ്ടും മറ്റും ഞെരുങ്ങിയിരിക്കയാണെന്നും ഈ സെമിനാരി വകയ്ക്കു തന്നെ പല ഇടവകക്കാരും ധാരാളം കൊടുത്തിട്ടുണ്ടെന്നും അടുത്ത സമയം ജൂബിലി വകയ്ക്കു ഒരു പിരിവു നടന്നെന്നും മറ്റും ചില ഒഴികഴിവുകൾ ചിലർക്കെല്ലാം പറയാനുണ്ടായിരിക്കാം. എന്നാൽ ഇവയൊന്നും ശരിയായ ഒഴികഴിവുകളാണെന്ന് സമ്മതിക്കാൻ തരമില്ല. ചില ഇടവകക്കാർ സമുദായകാര്യങ്ങൾക്കു വേണ്ടി യഥായോഗ്യം പ്രവർത്തിക്കുന്നുണ്ടെന്നും ഇതിലും പ്രവർത്തിച്ചിട്ടുണ്ടെന്നും സമ്മതിക്കേണ്ടതു തന്നെയാണ്. എന്നാൽ പല ഇടവകക്കാരുടെയും കാര്യം ആലോചിച്ചാൽ നാം ലജ്ജിക്കേണ്ടതാണ്. സമുദായം വകയ്ക്കു ഒരു ചക്രവും കൊടുക്കാതെ കഴിക്കണമെന്ന് ആഗ്രഹിക്കുന്ന കുത്സിതബുദ്ധികളും നമ്മുടെ ഇടയിൽ ഇല്ലാതില്ല. സ്വകാര്യതല്പരന്മാരും സ്വഭാവവൈശിഷ്ട്യം എന്നു വച്ചാൽ എന്താണെന്ന് അറിഞ്ഞിട്ടില്ലാത്തവരുമായ ജനങ്ങളെ ഒരുവൻ കാണുമ്പോൾ അവരുടെ നിന്ദ്യമായ സ്വകാര്യതല്പരതയുടെ ഹീനത്വത്തെ നോക്കി അതിനെ പൂർവ്വാധികം വെറുക്കേണ്ടതാണ്. ഇങ്ങിനെയുള്ള കാര്യങ്ങളിൽ യോഗ്യമായി പ്രവർത്തിക്കുന്നവർപോലും മറ്റുള്ളവരുടെ ഉദാസീനത കൊണ്ടു അധൈര്യപ്പെടുന്നതായി അറിയുന്നതുകൊണ്ടാണ് ഞങ്ങൾ ഇത്രയും പറഞ്ഞത്. സമുദായത്തിന് വേറെ വകയിൽ മൂവായിരം രൂപായോളം കടമുള്ളപ്പോഴാണ് ഈ കെട്ടിടം സംബന്ധിച്ച് നാലായിരത്തിൽപ്പരം രൂപാ കടമുണ്ടായിരിക്കുന്നതെന്ന് ഓർക്കണം. ഇതുകൂടാതെ ഇപ്പോഴത്തെ വിദ്യാഭ്യാസനിബന്ധനകൾ അനുസരിച്ച് സെമിനാരി നടത്തിക്കൊണ്ടുപോകുന്നതിന് ഒരു വലിയ സംഖ്യ ആവശ്യപ്പെട്ടിരിക്കുന്നു. ഈ സ്ഥിതിക്ക് കെട്ടിടം സംബന്ധിച്ചുള്ള കടമെങ്കിലും ഈ ഘട്ടത്തിൽ പരിഹരിക്കപ്പെടാതിരുന്നാൽ ഉണ്ടാകുന്ന വിഷമം ആർക്കും മനസ്സിലാക്കാവുന്നതാണ്. ഇടവകക്കാരുടെ യോഗം ഒരുമണിക്ക് അവസാനിച്ചു.

൩ മണിയായപ്പോൾ ഈ സെമിനാരി വിദ്യാർത്ഥികളും തിരുവല്ലാ സിറിയൻ ക്രിസ്ത്യൻസെമിനാരി വിദ്യാർത്ഥികളും ഒട്ടുവളരെ ആളുകളും ചേർന്ന് ഒരു ഘോഷയാത്ര ആരംഭിച്ചു. ആംഗ്ലിക്കൻ ബിഷോപ്പ് നി. വ. ദി. ശ്രീ ഡോക്ടർ ഗിൽ അവർകളെയും നി. വ. ദി ശ്രീ മാർത്തോമ്മാമെത്രാപ്പോലീത്താ അവർകളെയും എതിരേല്ക്കുന്നതിനായി ബാൻഡ് മുതലായ വിവിധമേളങ്ങളോടു കൂടെ ഒരു ഘോഷയാത്ര ചെയ്തു. ൪ മണിക്കു ബിഷോപ്പ് അവർകളും മെത്രാപ്പോലീത്താ അവർകളും ആഘോഷപൂർവ്വം സെമിനാരിയിൽ എത്തി. പൊതുയോഗം നടത്തുന്നതിലേക്കായി സെമിനാരി പഴയ കെട്ടിടം ഭംഗിയായി അലങ്കരിച്ചിരുന്നു. ക്ഷണിക്കപ്പെട്ട മഹാന്മാരെക്കൊണ്ടു ഹാൾ നിറഞ്ഞു. ബിഷോപ്പുതിരുമനസ്സുകൊണ്ട് അഗ്രാസനം പ്രാപിച്ചു. O God our help in ages past ("കഴിഞ്ഞകാലങ്ങളിൽ ഞങ്ങളുടെ സഹായമായിരുന്ന ദൈവമേ") എന്നു ആരംഭിക്കുന്ന ഒരു ഇംഗ്ലീഷുപാട്ടു പാടി. ദി ശ്രീ സി. പി. പീലിപ്പോസ് കശീശാ അവർകൾ പ്രാർത്ഥിച്ചു. തിരുവിതാംകൂർ മഹാരാജാവ് തിരുമനസ്സിലേയും കൊച്ചിരാജാവു തിരുമനസ്സിലേയും റസിഡണ്ടു സായ്പവർകളുടെയും തിരുവിതാംകൂർ ദിവാൻ അവർകളുടെയും തൊഴിയൂർ ഇടവകയുടെ മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയുടെയും കമ്പികൾ യോഗത്തിൽ വായിക്കു

ണ്ടായി. തൃശ്ശൂരിനിന്നു നി. വ. ദി. ശ്രീ. മാർ തിമൊത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടേയും ഡോക്ടർ മിച്ചൽ അവർകളുടേയും മററും പല എഴുത്തുകളും വന്നിട്ടുണ്ടായിരുന്നു. കുന്നംകുളങ്ങരനിന്ന് മെസ്സേഴ്സ് ചീരൻ ഇട്ടിമാണി, കൊച്ചൻ [illegible], ചീരൻ ചേറു എന്നീ മാന്യന്മാർ തങ്ങൾക്കു വന്നുചേരാൻ സാധിക്കായ്കകൊണ്ട് ഈ വകയ്ക്കായുള്ള തങ്ങളുടെ ദാനം കമ്പിമണിഓർഡറായി അയച്ചിട്ടു തങ്ങളുടെ അനുമോദനത്തെ അറിയിച്ചു. ബിൽഡിംഗ് കമ്മററിയുടെ റിപ്പോർട്ട് ഹെഡ്മാസ്റ്റർ മിസ്റ്റർ സി. പി. തോമ്മസ് വായിച്ചു. പിന്നീട് റെസിറേറഷനും സംഗീതവും കഴിഞ്ഞശേഷം പ്രസംഗങ്ങൾ ആരംഭിച്ചു. വിദ്യാർത്ഥി എന്ന നിലയിലും ഉദ്യോഗസ്ഥൻ എന്ന നിലയിലും അനന്യസാധാരണമായ സമർത്ഥതയെ പ്രദർശിപ്പിച്ച് പ്രഖ്യാതനായിരിക്കുന്ന മൈസൂർ അണ്ടർസിക്രട്ടറി മിസ്റ്റർ കെ. മാത്തൻ ബി. എ. തെക്കെ ഇന്ത്യയിലുള്ള ഒന്നാന്തരം വാഗ്മികളിൽ ഒരുവനെന്നുള്ള പ്രശസ്തനാമത്തെ സമ്പാദിച്ചിരിക്കുന്ന മിസ്റ്റർ ജോൺമത്തായി എന്നീ മഹാനുഭാവന്മാരുടെ ഇംഗ്ലീഷ് പ്രസംഗങ്ങൾ ഉണ്ടായിരുന്നു. നമ്മുടെ എല്ലാവരുടേയും അസാധാരണമായ സ്നേഹബഹുമാനങ്ങൾക്കു ആസ്പദമായിരിക്കുന്ന വന്ദ്യദിവ്യശ്രീമാനായ വികാരിജനറാൾ [illegible] തൊമ്മാകത്തനാർ അവർകളാണ് പിന്നീടു പ്രസംഗപീഠത്തിന്മേൽ കാണപ്പെട്ടതു. അദ്ദേഹത്തിന്റെ പ്രസംഗം സഭാവാസികളെ എത്രമാത്രം രസിപ്പിച്ചു എന്നു വിശേഷിച്ചു പറയേണ്ട ആവശ്യമില്ലല്ലോ.

പുതിയ മന്ദിരം തുറന്നുതരണമെന്നു ബിഷോപ്പു അവർകളോടു അപേക്ഷിക്കുന്നതായ ഒരു പ്രസംഗം ഇംഗ്ലീഷിൽ മെത്രാപ്പോലീത്താ അവർകൾ പറഞ്ഞു. പിന്നീടു ബിഷോപ്പു തിരുമനസ്സിലെ സരസമായ ഉപസംഹാരപ്രസംഗവും കഴിഞ്ഞു പുതിയമന്ദിരത്തിലേക്കുള്ള പ്രവേശനം ആരംഭിക്കാറായപ്പോൾ ഒരു വലിയ സദ്വർത്തമാനം യോഗത്തെ അറിയിക്കണമെന്നു സി. പി. ഫിലിപ്പോസ് കശീശാ അവർകൾ അഗ്രാസനാധിപതി അവർകളോടു അപേക്ഷിച്ചു. അതു മറെറാന്നുമല്ല. ഈ പുതിയ കെട്ടിടം വകയ്ക്കു നാലായിരത്തിൽപരം രൂപാ കടമുണ്ടായിരുന്നതു മുഴുവനും തീർന്നിരിക്കുന്നു എന്നുള്ളതാണ്. അശേഷം അപ്രതീക്ഷിതമായിരുന്ന ഈ വലിയ സദ്വർത്തമാനം അഗ്രാസനാധിപതിയായ ബിഷോപ്പുതിരുമനസ്സുകൊണ്ട് യോഗത്തിൽ പ്രസ്താവിച്ചപ്പോൾ ഇതിന്റെ ഭാരവാഹികളും മാർത്തോമ്മാസുറിയാനികളും പ്രസ്തുതസമുദായത്തിന്റെ അഭ്യുദയകാംക്ഷികളായ സ്നേഹിതന്മാരും എത്രമാത്രം സന്തോഷഭരിതന്മാരായി ഭവിച്ചു എന്നു പറഞ്ഞറിയിക്കാൻ പ്രയാസം. ഇന്നേദിവസം പിരിഞ്ഞതും വാഗ്ദാനം ചെയ്യപ്പെട്ടതുമായ ആയിരത്തിച്ചില്വാനം രൂപാ നീക്കി ശേഷമുള്ള മൂവായിരം രൂപാ എങ്ങിനെ വീട്ടും എന്നു വിചാരിച്ചു ആകുലപ്പെട്ടുകൊണ്ടിരുന്ന മെത്രാപ്പോലീത്താതിരുമേനിക്ക് ഈ സദ്വർത്തമാനം ഈ സമയത്താണ് അറിവു കിട്ടിയതു. അന്നേദിവസം പിരിഞ്ഞതും വാഗ്ദാനം ചെയ്യപ്പെട്ടതുമായ സംഖ്യ കഴിച്ചുള്ള കടം താൻ തീർത്തുകൊള്ളാമെന്നും തന്റെ പേരു വെളിപ്പെടുത്തരുതെന്നും ഒരാൾ ഫിലിപ്പോസ് കശീശാ അവർകൾക്കു അറിവു കൊടുക്കയാണുണ്ടായതു. ഇതു പ്രാർത്ഥനയുടെ മറുപടി ആണെന്നു കൂടെ യോഗത്തിൽ പ്രസ്താവിക്കേണമെന്ന് ഈ ആൾ ആവശ്യപ്പെട്ടിരുന്നു. ഇതുൾപ്പെടെ മുപ്പതിനായിരം രൂപായോളം വൻതുകകളായിട്ടു നമുക്കു വെളിയിൽനിന്നു കിട്ടിയിട്ടുണ്ട്. എല്ലാംകൊണ്ടും ക്ഷീണിച്ചിരിക്കുന്ന നമുക്ക് ഇങ്ങിനെയുള്ള സഹായം നൽകുന്ന ദൈവത്തെ നാം ഹൃദയപൂർവ്വം സ്തുതിക്കേണ്ടതാണ്. എന്നാൽ ഇങ്ങിനെയുള്ള വലിയ സഹായങ്ങൾ നമുക്കു വെളിയിൽനിന്നു ലഭിക്കുമ്പോൾ നല്ല കാര്യങ്ങൾക്കുവേണ്ടി ഇതുപോലെ ശക്തിക്കനുസരണമായി കൈയ്യ് തുറന്നു ദാനം ചെയ്വാൻ നാം പഠിക്കുന്നില്ലെങ്കിൽ നമുക്കിതു ശാപമായിരിക്കുന്നതാണ്. നമുക്കിപ്പോൾ എത്രമാത്രം സഹായം വെളിയിൽനിന്നു ഉണ്ടായാലും നമുക്കു തന്നത്താൻ പ്രവർത്തിപ്പാൻ വഴി അടഞ്ഞുപോയി എന്നു വരുന്നതല്ല. കാരണം നമ്മുടെ ആവശ്യങ്ങൾ അത്ര അധികമാണ്.

പുതിയ ശാലയിലേക്കു പ്രവേശിപ്പാൻ ഭാവിച്ച മുഹൂർത്തംവരെ ഭാരവാഹികളെ

ഞെരുക്കിക്കൊണ്ടിരുന്ന കഠിനഭാരം അപ്രതീക്ഷിതമായ വിധത്തിൽ നീങ്ങിയിരിക്കുന്നതായി അറിഞ്ഞുകൊണ്ടു പുറപ്പെടാൻ ഇടയായ സ്ഥിതിക്ക് ആ പ്രശമനം വിശേഷാൽ ആനന്ദകരമായിരുന്നു. ഈ പ്രസ്ഥാനത്തിനിടയിൽ പ്രസ്ഥായികളുടെ സംഭാഷണവിഷയം ഇതുതന്നെ ആയിരുന്നു. പുതിയ കെട്ടിടത്തിങ്കൽ എത്തി അതിന്റെ പടിഞ്ഞാറുവശത്തുള്ള താഴത്തെ വരാന്തയിൽ നിന്നുകൊണ്ട് ബിഷോപ്പുതിരുമനസ്സുകൊണ്ടു ഒരു വിശേഷമായ പ്രാർത്ഥന കഴിച്ചു. പ്രാർത്ഥനയുടെശേഷം ഒരു വെള്ളിത്താക്കോൽകൊണ്ട് അദ്ദേഹം താഴത്തെ നിലയിൽ നടുവിലത്തെ മുറി തുറക്കയും പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ പുതിയ ശാല തുറക്കപ്പെട്ടിരിക്കുന്നതായി പ്രസ്താവിക്കയും ചെയ്തു. പിന്നീടു മുറികൾ എല്ലാം തുറന്നു. ബിഷോപ്പു അവർകളും മെത്രാപ്പോലീത്താ അവർകളും മററും മേൽത്തട്ടിലേക്ക് കയറി. നേരം സന്ധ്യയായി. വെടിക്കെട്ടു ആരംഭിച്ചു. വെടിക്കെട്ടു സാമാന്യം നന്നായിരുന്നു.

ഇതു ചുററും വരാന്തയുമായി സാധാരണമായരീതിയിൽ രണ്ടു നിലയുള്ള ഒരു കെട്ടിടമാണ്. ഇതിനു പന്തിരായിരത്തിച്ചില്വാനം രൂപാ മാത്രമേ ചിലവുള്ളു. ഇതിലേക്കു വേണ്ടി വന്ന തടി വളരെ സഹായവിലക്കു ലേലത്തിൽ കിട്ടിയതാണ് ചിലവു കുറവായതിന്റെ ഒരു കാരണം. ഈ പണി നടത്തിച്ച ആളായ പനംപുന്നയിൽ ചാക്കോ അവർകളെ ഈ സന്ദർഭത്തിൽ നാം വളരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. ഈ സിമ്മനാരി വകയ്ക്കു പണം പിരിക്കുന്നതിനായി വളരെ ബുദ്ധിമുട്ടിയിട്ടുള്ള ഡി. ശ്രീ. താഴത്തു ചാണ്ടപ്പിള്ള കത്തനാർ പരേതനായ മുൻസിഫ് മിസ്റ്റർ വർക്കി, മിസ്റ്റർ കൊച്ചുതൊമ്മൻ അപ്പോത്തിക്കരി എന്നീ മഹാന്മാരോടു നാം കൃതജ്ഞരായിരിക്കേണ്ടതാണ്. നമ്മുടെ മെത്രാപ്പോലീത്താതിരുമേനിയുടെയും ഇടതാ കിഴക്കേത്തലക്കൽ അച്ചൻ അവർകളുടേയും പ്രയത്നം സർവ്വോപരിസ്തുത്യർഹമായിട്ടുള്ളതത്രെ.



## ഒരു പൌരാണിക കഥ.

(കന്നുകുഴിയിൽ കൊച്ചുതൊമ്മൻ അപ്പോത്തിക്കരി.)

പ്രഭാതം മനോഹരമാണല്ലോ. അന്ധകാരവ്യാപ്തമായിരുന്ന ഭൂമുഖത്ത് പ്രകാശം ക്രമേണയായി വിളങ്ങിത്തുടങ്ങുന്നു. പ്രവർത്തിക്കുന്നതിനു വിഷയങ്ങളില്ലായ്കയാൽ നിർജ്ജീവങ്ങളായി പോയോ എന്നു തോന്നുവാൻ തക്കവണ്ണം നിഷ്പ്രവൃത്തകങ്ങളായിരുന്ന ഇന്ദ്രിയങ്ങൾക്ക് പുതിയ ജീവൻ ഉണ്ടായിത്തുടങ്ങുന്നു. ഉറക്കത്തിൽ നിശ്ചേഷ്ടിതങ്ങളായി കിടന്ന അവയവങ്ങളിൽ ജീവൻ പ്രവേശിച്ചുവോ എന്നു തോന്നുമാറു അവ ഇളകിത്തുടങ്ങീട്ടു കാർമൂരി കളയുന്നു. വികസിതങ്ങളായ പുഷ്പങ്ങളിൽ നിന്ന് അന്തരീക്ഷത്തിൽ വ്യാപിച്ച പരിമളം ഘ്രാണേന്ദ്രിയങ്ങൾക്ക് ഉത്സാഹത്തെ ജനിപ്പിക്കുന്നു. വൃക്ഷശാഖകളിൽ പ്രഭാതത്തെ കാത്തുകൊണ്ടിരിക്കുന്ന പറവവൃന്ദങ്ങൾ അതിനെ എതിരേല്പാനോ എന്നു തോന്നുമാറു പുറപ്പെടുവിക്കുന്ന ഘോഷശബ്ദങ്ങൾ ശ്രവണേന്ദ്രിയങ്ങളുടെ മാന്ദ്യത്തെ നീക്കുന്നു. ബന്ധനങ്ങളിലിരിക്കുന്ന കോഴികൾ കൂടി ഘോഷശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതിൽ മത്സരിക്കുന്നു. ഗർഭവിമോചനം ലഭിച്ച ഒരു കുട്ടി വായുമണ്ഡലത്തേയും പ്രകാശത്തേയും ദർശിച്ചിട്ടു ഞരങ്ങി ദീർഘശ്വാസമിട്ടു പുതിയ ജീവനെ സ്വീകരിച്ചു ധൃതിയായി അംഗചേഷ്ടകൾ ചെയ്യുന്നതുപോലെ ഉറങ്ങിയിരുന്ന മനുഷ്യർ പ്രഭാതത്തിങ്കൽ നൂതനമായ ഒരു ചൈതന്യത്തെ പ്രാപിച്ചു ഉണർന്നുവരുന്നു. പള്ളിക്കടുത്ത ക്ഷേത്രത്തിൽ ശംഖ് ഊതുന്ന ശബ്ദവും മലയടിപള്ളിയിൽ മണി അടിക്കുന്ന ശബ്ദവും ഗാഢനിദ്രയിൽ ഇരിക്കുന്ന മനുഷ്യരെ ഉണർത്തിക്കഴിഞ്ഞിരിക്കുന്നു. ശംഖ്ശബ്ദം വേലായുധസ്വാമിയെ ഉണർത്തുന്നതിനാണെന്നു സങ്കല്പിക്കപ്പെട്ടിരിക്കുന്നെങ്കിലും മണിനാദം ദൈവാരാധനയ്ക്കു ക്രിസ്ത്യാനികളെ ഉണർത്തുന്നതിനായിട്ടാണ് ഉദ്ദേശിക്കപ്പെട്ടി

രിക്കുന്നതു്. പ്രഭാതത്തിന്റെ രമണീയതയാകട്ടെ ദൈവാരാധനയ്ക്കുള്ള ക്ഷണനശബ്ദമാകട്ടെ തങ്ങളെ ഉണൎത്തുവാൻ ശക്തിയില്ലാത്തതായി ഭാവിച്ച് ഗാംഭീൎയ്യത്തോടെ ഉറക്കത്തിൽതന്നെ ഈ മനോഹരകാലത്തെ ചിലവു ചെയ്യുന്നവരുമുണ്ടു്. മുട്ടുകളെ മേല്പോട്ടായി മടക്കി താടികൊണ്ടു അവയെ ചുംബിപ്പാൻ തക്കവണ്ണം തല ഒന്നു താഴ്ത്തി തുടകൾക്കിടയിലായി കൈയിണകളെ കടത്തിവെക്കുകയും പ്രഭാതത്തോടു വിരസത ഭാവിച്ചിട്ടോ എന്നു തോന്നുവാൻതക്കവണ്ണം പുതപ്പുകൊണ്ടു ഉത്തമാംഗത്തെ മുഴുവനായി മൂടുകയും ചെയ്തു നിശ്ചേഷ്ടമായി ചുരുണ്ടുകൂടി കിടക്കുന്ന മന്ദന്മാരായ ചില ആളുകളും ഇല്ലെന്നില്ല. സകലേന്ദ്രിയങ്ങൾക്കും ജീവപ്രദായകമായിരിക്കുന്ന പ്രഭാതത്തിങ്കൽ സന്തോഷിക്കയും അതിനെ നിരന്തരമായി നൽകുന്നതിനാൽ സൃഷ്ടങ്ങളോടു സൃഷ്ടാവിനുള്ള കാരുണ്യത്തെ ഓൎത്തു അദ്ദേഹത്തെ നമസ്കരിക്കയും ചെയ്യാത്തവർ അധികമുണ്ടായിരിപ്പാൻ ഇടയില്ല. പ്രഭാതത്തിന്റെ ശോഭ വൎദ്ധിക്കുന്നതോടുകൂടി ജനങ്ങളുടെ നമസ്കാരശബ്ദവും ധാരാളമായി കേൾക്കുന്നു. മാപ്പിളശ്ശേരി പള്ളിയിലെ മണിനാദം കേട്ടയുടനെ ആ കമ്പോളത്തിലെ പുരുഷന്മാർ ഓരോരുത്തരായി പള്ളിയിൽ വന്ന് കത്തനാരെ ഏറെ അപേക്ഷകൾ ചൊല്ലുന്ന ശബ്ദം ഒരു ഇരപ്പ് പോലെ അന്യന്മാരിൽ തട്ടുന്നു. പള്ളിയോടടുത്ത മുറിയുടെ റാന്തലിൽ ഒരു മെത്തപ്പായും ഒരു വലിയ ചാവട്ടയും വെച്ച് ഒരു ചുവന്ന പുതപ്പും പൊതച്ച് അൎക്കദിയാക്കോൻ ഇരുന്ന് കുരിശുവരക്കയും കുമ്പിടുകയും പ്രാൎത്ഥന ചൊല്ലുകയും ചെയ്യുന്നു. പള്ളിയിലെ നമസ്കാരശബ്ദം അവസാനിച്ചപ്പോഴേക്ക അൎക്കദിയാക്കോൻ തന്റെ പ്രാൎത്ഥനയും നിൎത്തി കത്തനാരും ഏതാനും ജനങ്ങളുംകൂടി അൎക്കദിയാക്കോന്റെ അടുക്കൽ എത്തി ഉപസ്ഥാനം ചെയ്തുനിൽക്കുന്നു.

അൎക്കദിയാക്കോൻ. ദിവസവും രാവിലെ ഈ പള്ളിയിൽ ഇങ്ങിനെ ജനങ്ങൾ കൂടി മയ്യലിന്റെ നമസ്കാരം ചൊല്ലുക പതിവില്ലെ?

കത്തനാർ. കപ്പിയാർ മണി അടിക്കുന്ന സമയമനുസരിച്ചു ഇവിടെ നമസ്കാരം ആരംഭിക്കും. ഇന്നത്തെപ്പോലെ രാവിലെതന്നെ അവൻ മണി അടിക്കുന്നതായാൽ ജനങ്ങൾ ഒരുമിച്ചുകൂടി നമസ്കാരം കഴിക്കും. ചില ദിവസങ്ങളിൽ കുറെ പുലന്നിട്ടു മണി അടിച്ചെന്നുവരും ആ ദിവസങ്ങളിൽ ജനങ്ങൾ ഇങ്ങിനെ കൂടി നമസ്കാരം ചെയ്വാൻ തരപ്പെടുകയില്ല. ചില ദിവസങ്ങളിൽ അവൻ മണി അടിച്ചില്ലെന്നും വരും.

അൎക്കദിയാക്കോൻ. കപ്പിയാരെ വിളിക്കണം.

അതിനു ആൾ പോയതിന്റെ ശേഷം അദ്ദേഹം "വെളുപ്പിനെ എഴുന്നേററു ദൈവത്തെ സ്തുതിക്കുന്നതു എത്ര സന്തോഷകരമാകുന്നു. ആ പകലിലെ ജോലി മുഴുവൻ സന്തോഷത്തോടെ ചെയ്വാനുള്ള ഇമ്പം അതിനാൽ കിട്ടുന്നതായിട്ടാണ് എനിക്കു തോന്നുന്നതു്. ക്രിസ്ത്യാനികളായ നാം രാവിലെയും വൈകുന്നേരവും തമ്പുരാനെ സ്തുതിക്കുന്നതിനു കടംപ്പെട്ടവരാകുന്നു. മനുഷ്യശരീരങ്ങൾക്ക് ഉത്സാഹജനകമായ ഈ പ്രഭാതസമയത്തു എഴുന്നേററു അതിന്റെയും ഉടയവനായ തമ്പുരാന് മഹത്വം കൊടുക്കാത്തവർ മറയന്മാരാകുന്നു. തമ്പുരാൻ നീതിമാന്മാരുടെയും ദുഷ്ടന്മാരുടെയും മേൽ ഒന്നുപോലെ സൂൎയ്യനെ ഉദിപ്പിക്കയും മഴ പെയ്യിക്കയും ചെയ്യുന്നു എന്നാണ് തിരുവാമൊഴിഞ്ഞിരിക്കുന്നതു്. ദിവസവും നിയമേന പ്രഭാതം വരുന്നതുകൊണ്ടു തമ്പുരാൻ നമ്മോടു സന്തോഷമായിരിക്കുന്നു എന്നു വിചാരിപ്പാൻ ന്യായമില്ല. എല്ലാ ദിവസവും രാവിലെയും വൈകുന്നേരവും യോഗംകൂടി ദൈവത്തെ സ്തുതിക്കണമെന്നാണ് ക്രിസ്ത്യാനിസഭ മുമ്പെതന്നെ നിശ്ചയിച്ചിരിക്കുന്നതു്. അതിനായിട്ടാണ് രാവിലെയും വൈകുന്നേരത്തും മണി അടിക്കേണമെന്നു ചട്ടം വെച്ചിരിക്കുന്നതു്. എടാ കപ്പിയാരെ നീ എല്ലാ ദിവസവും രാവിലെ മണി അടിക്കുന്നില്ലെന്നു ഇവർ പറയുന്നു. ദൈവാരാധനക്കായി പള്ളിയിൽ ആളുകളെ വിളിച്ചുകൂട്ടുന്നതിനായിട്ടാണ് മണി ഇന്നിന്ന സമയങ്ങളിൽ അടിക്കണമെന്നു നിന്നെ ചുമതലപ്പെടുത്തിയിരിക്കുന്നതു്. നീ അതിനെ ചെയ്യാതിരിക്കുന്നതു തമ്പുരാന്റെ സ്തുതി

ക്ക് കുറവു വരുത്തുകയാകുന്നു. തനിക്കു ന്യായമായി ചെയ്യേണ്ട സ്തുതിക്കു ന്യൂനത വരുത്തുന്നവരെ അദ്ദേഹംതന്നെ പഠിപ്പിച്ചുകൊള്ളും. നിന്നോടു ഉപദേശം ചെയ്യേണ്ടതു എന്റെ മുറയാകയാൽ ഞാൻ ഇങ്ങിനെ പറയുന്നു എന്നു മാത്രമെയുള്ളൂ.

കപ്പിയാർ—അച്ചനു വരുവാൻ തരമില്ലെന്നു അറിയുന്ന ദിവസങ്ങളിൽ മാത്രമാണ് ഞാൻ മണി അടിക്കാതിരുന്നിട്ടുള്ളതു്.

അച്ചൻ—ഇതു നമ്മുടെ വർഗ്ഗത്തിന്റെ ഒരു പൊതുവായ ലക്ഷണമാകുന്നു. കുററത്തെ നേരിട്ടു വിസമ്മതിക്കുന്നില്ലെങ്കിലും അതിന്റെ ഭാരം മറെറാരുത്തന്റെമേൽ ചുമത്തുക എന്നുള്ളതു് പറുദീസായിൽ വെച്ചു നമ്മുടെ പൂർവ്വമാതാപിതാക്കൾ ഉപയോഗിച്ച ഒരു സൂത്രമാണ്. ഇതു ഇപ്പോഴും ധാരാളം നടപ്പിൽ ഉള്ളതാണ്. ശിക്ഷയെ ഭയപ്പെട്ടിട്ടാണ് ഈ സൂത്രത്തെ ഉപയോഗിക്കുന്നതു്. നാം ഇതിനു നിന്നെ ശിക്ഷിക്കുന്നില്ലെന്നു മുമ്പേതന്നെ പറഞ്ഞ മുറയ്ക്കു നീ ഇതു പറഞ്ഞിട്ടു ആവശ്യമില്ലായിരുന്നു. മേലാൽ നീ വീഴ്ചക്കാരനാവാൻ ഇടയാകരുതു്. പള്ളിയിൽ പതിവായി വരാത്തവരുടെ പേരുകൾ വികാരിയെ അറിയിക്കേണ്ട ചുമതല കൂടി നിനക്കുണ്ട്. കേട്ടോ വികാരിയെ! മശ്ലിന്റെ നമസ്കാരവും ഏരപ്പുകളും ദിവസവും രാവിലെ ചെയ്യേണ്ടതാണ്. അതിനു കരേപാളത്തിലുള്ള പുരുഷന്മാർ ഹാജരാകുവാൻ ചട്ടംകെട്ടണം. താൻ "ഒററത്താ" വായിച്ചു പഠിച്ചിട്ടുണ്ടല്ലോ. ആചാര്യന്മാരുടെ നടപടിപ്പിശകുകൾകൊണ്ടു ജനങ്ങൾ സത്യമാർഗ്ഗത്തിൽ നിന്നു തെററിപ്പോയതായി അതിൽ എത്രപ്രാവശ്യം വായിച്ചിട്ടുണ്ട്. ചിലർ സൽകൃത്യങ്ങൾ ചെയ്തില്ലെന്നു മാത്രമല്ല, ബാലിനു ധൂപം കാണിക്ക മുതലായ അകൃത്യങ്ങളിൽ പ്രവേശിക്കയും കൂടെ ചെയ്തിട്ടുണ്ട്. അതുകൊണ്ടു യൂദജാതിക്കു എന്തെല്ലാം ശിക്ഷകൾ വന്നുകൂടീട്ടുണ്ട്. ആചാര്യന്മാരുടെ വീഴ്ചകൊണ്ടു ദൈവം തിരഞ്ഞെടുത്ത ജാതിക്ക് അവരുടെ രാജ്യവും ഭവനങ്ങളും ദേവാലയങ്ങളും എല്ലാം നഷ്ടപ്പെടുന്നതിനു ഇടയായിട്ടുണ്ട്. അതിനാൽ താനും സൂക്ഷിക്കണം. ആയിരമായിരത്തഞ്ഞൂറു സംവത്സരത്തോളം യാതൊരു ആപത്തും കൂടാതിരുന്ന നമ്മുടെ സമുദായത്തിനു ഇപ്പോൾ ആപത്തു നേരിട്ടുതുടങ്ങിയിരിക്കുന്നതിന്റെ കാരണമെന്തായിരിക്കാം. പരദേശത്തു നിന്നു പറങ്കി ഇവിടെ വന്നു് നമ്മുടെ പള്ളികളെയും ജനങ്ങളെയും കൈവശപ്പെടുത്തുന്നതിന്റെ കാരണമെന്തായിരിക്കാം. യഹൂദജനത്തിനു അസൂറിയർ എന്നപോലെയാണ് നമുക്കു ഇവർ. യഹൂദരുടെ രാജാവും ആചാര്യനും എന്നും തമ്പുരാനെ കോപപ്പെടുത്തുവാൻ തക്ക പ്രവൃത്തികൾ ചെയ്കയാൽ ആണ് അവർ അന്യദേശങ്ങളിൽ നിന്നു പടയുമായി വന്നതു്. അതൊന്നും യാദൃച്ഛിക സംഭവങ്ങൾ ആയിരുന്നില്ല. താൻ ഇന്നപ്പോൾ ഇന്നവണ്ണം അവരെ ശിക്ഷിക്കുമെന്നു തമ്പുരാൻ മുൻപുകൂട്ടി കല്പിക്കയും അതുപോലെ നിവൃത്തിക്കയും ചെയ്തതാണ്. കുറേകാലങ്ങളായി നമ്മുടെ പട്ടക്കാരുടെ അമാന്തങ്ങളും പള്ളികളിലെ നടപടിപ്പിശകുകളും തമ്പുരാന്റെ മഹിമയെ കുറയ്ക്കുന്നു എന്നതിനു തർക്കമില്ല. നമ്മെ ശിക്ഷിപ്പാനുള്ള ഒരു ആയുധമായിട്ടാണ് പറങ്കിയെ തമ്പുരാൻ ഇവിടെ അയച്ചിരിക്കുന്നതു എന്നു് ബോധപ്പെട്ടതിന്റെ ശേഷവും ചില പട്ടക്കാർ പള്ളിനിയമങ്ങളെ അനുസരിക്കാതെ തന്നിഷ്ടമായി നടക്കുന്നതു കാണുമ്പോൾ നമുക്കു വളരെ വ്യസനം തോന്നുകയുണ്ട്. എന്തു ചെയ്യാം. ഒന്നു ശാസിപ്പാൻ ഇക്കാലത്തു തരമില്ലല്ലോ. ശാസിച്ചുപോയെങ്കിൽ അവർ പറങ്കിയുടെ കൂടെ ചേരുകയായി. നാം കാലഗതി അനുസരിച്ചു പ്രവർത്തിച്ചാൽ മതിയെന്നാണ് വെച്ചിരിക്കുന്നതു്. എങ്ങിനെ ആയാലും പട്ടക്കാർ പള്ളിനിയമങ്ങളെ അനുസരിച്ചു നടന്നുകൊള്ളാമെന്നു തമ്പുരാനോടു നേരിട്ടു സത്യംചെയ്തിട്ടുള്ളവർ ആണല്ലോ. നമുക്ക് ആ സംഗതി അവരെ ഓർമ്മപ്പെടുത്തണമെന്നു് മാത്രമേ ഉള്ളൂ. നമ്മുടെ ശാസനകൊണ്ടു പള്ളിയിൽ ഭിന്നപക്ഷങ്ങളും കലഹങ്ങളും ഉണ്ടാകുവാൻ താമസമുള്ള ഈ കാലത്തു നാം ഇതു കരുതിയെ പ്രവർത്തിക്കാവൊള്ളൂ. പറങ്കിയായാലും പാത്രീസ് ആയാലും തമ്പുരാനെ സ്തുതിക്കണമെന്നുള്ള കാര്യത്തിൽ ആർക്കും അഭിപ്രായഭേദമുണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ടാണ് ഞാൻ ഇത്രയും പറഞ്ഞതു്. എടാ കുഞ്ഞാപ്പി, ലോത്ത ഉഴികരി കൊണ്ടുവാ. ആ വദനത്തു തുറന്നു നോക്കാം.

(തുടരും)

## അനുമോദനകമ്പികൾ.

തിരുവനന്തപുരം.—സിമ്മനാരി പുതിയ മന്ദിരത്തിന്റെ ഗൃഹപ്രവേശത്തിങ്കൽ മഹാരാജാവു തിരുമനസ്സുകൊണ്ടു അനുമോദനത്തെ അറിയിക്കയും ഈ ശാലെക്കു സർവ്വവിജയത്തേയും ആശംസിക്കയും ചെയ്യുന്നു.

സർവ്വാധികാര്യക്കാർ.

തൃശ്ശൂർ—ഗൃഹപ്രവേശമഹോത്സവം ഭംഗിയായി കഴിഞ്ഞിരിക്കുമെന്ന് വാസ്തവമായി വിശ്വസിക്കുന്നു. സിമ്മനാരിക്ക് സർവ്വവിജയത്തേയും ആശംസിക്കുന്നു.

കൊച്ചിരാജാവ്.

തൃശ്ശൂർ.—ഇന്ന് ഗൃഹപ്രവേശം ചെയ്യുന്ന ശാലെക്കു ജയാവഹമായ ഒരു ഭാവം ഉണ്ടാകണമെന്നുള്ള എന്റെ അതിവാഞ്ഛയെ ദയവായി അംഗീകരിച്ചാലും.

റെസിഡണ്ട്.

കൊല്ലം.—പുതിയ സിമ്മനാരികെട്ടിടത്തിന്റെ ഗൃഹപ്രവേശത്തിങ്കൽ എന്റെ ഹൃദയപൂർവ്വമായ അനുമോദനത്തേയും ശുഭകാംക്ഷയേയും അംഗീകരിക്കണമെന്ന അപേക്ഷിക്കുന്നു.

തിരുവിതാംകൂർ ദിവാൻ.



## മാർത്തോമ്മാ സിമ്മനാരി പുതിയ മന്ദിരത്തിന്റെ ഗൃഹപ്രവേശത്തിങ്കൽ പറയപ്പെട്ട പ്രസംഗങ്ങളുടെ തർജ്ജമ.

### കെ. മാത്തൻ ബി. എ. അവർകളുടെ പ്രസംഗം.

ഈ സന്ദർഭത്തിൽ ചില വാക്കുകൾ പറയുന്നതിന് എന്നോട്ട് ആവശ്യപ്പെട്ടതിൽ മെത്രാപ്പോലിത്താ തിരുമനസ്സുകൊണ്ട് എന്റെ നേരെ പ്രദർശിപ്പിച്ച ബഹുമാനത്തെപ്പററി ഇനിക്കു ആഴമായ ബോധമുണ്ട്. പല കാരണവശാൽ ഈ സന്ദർഭം വളരെ സന്തോഷാവഹമായിട്ടുള്ളതാണെന്ന് ഇനിക്കു തോന്നുന്നു. ഇരുപതു കൊല്ലങ്ങൾക്കു മുമ്പു മാർത്തോമ്മാ സുറിയാനിസഭയുടെ അഥവാ നവീകരണ സുറിയാനിക്കാരുടെ സ്ഥിതി കാര്യപ്രകാരം മുഴവനും അപജയമായിരുന്നു. ദീർഘവും ബഹുവ്യയവുമായ വ്യവഹാരത്തിന്റെ ശേഷം സുറിയാനി സമുദായത്തിന്റെ ഏകവിദ്യാശാലയായിരുന്ന പഴയസിമ്മനാരി കോർട്ടുവിധിയാൽ നവീകരണസഭെക്കു നഷ്ടപ്പെട്ടു. വിധി മുഴുവനും ന്യായമായിരുന്നെന്നല്ലാതെ മറെറാന്നും ഞാൻ പറഞ്ഞതായി ധരിക്കരുത്. എന്നാൽ അതു ഒരു വലിയ അടിയായിരുന്നു. രാജ്യത്തിന്റെ നാനാഭാഗങ്ങളിലും ഏതാദൃശമായ നഷ്ടപരമ്പരക്കു അതു ഒരു ആമുഖമായി ഭവിച്ചു. വ്യവഹാരങ്ങൾ ഒന്നിനു പുറകെ ഒന്നായി നവീകരണക്കാൎക്കു ദോഷമായി തീൎന്നു. പള്ളികൾ ഒന്നിനു പുറകെ ഒന്നായി അവൎക്കു നഷ്ടപ്പെട്ടു. അവർ എല്ലായിടത്തും തോല്പിക്കപ്പെട്ട് ഭഗ്നാശയന്മാരായി വളരെ വസ്തുക്കൾ നഷ്ടപ്പെട്ടവരായി ലോകസമക്ഷം ബഹുമാനത്തിൽ അധഃപതിച്ചവരായി വിഷണ്ണന്മാരായി വ്യഥയോടുകൂടെ ഇരിക്കുന്നവരായി ശേഷിച്ചു. ഏതാദൃശമായ പരാജയങ്ങൾക്കു അനേക ദൃഷ്ടാന്തങ്ങൾ ചരിത്രത്തിലുണ്ട്. ഇംഗ്ലീഷ് ചരിത്രത്തിൽ നിന്ന് എടുത്ത രണ്ടു സംഗതികൾ മാത്രമെ ഞാൻ പറയുന്നുള്ളു. ഹേസ്റ്റിംഗ്സ് എന്ന പോർക്കളത്തിൽവച്ച് സ്വന്തനായകൻ കൊല്ലപ്പെടുകയും യുദ്ധത്തിൽ തോല്ക്കുകയും ചെയ്ത ധീരന്മാരായ സാക്സന്മാരെപ്പററിയും ഒന്നാമത്തെ ചാറത്സ് രാജാവ് ശിരച്ഛേദനം ചെയ്യപ്പെടുകയും അവന്റെ മകൻ രാജ്യത്തിൽ നിന്ന് ബഹിഷ്കരിക്കപ്പെട്ട് വീട്ടുംകൂട്ടുമില്ലാതെ സമുദ്രത്തിനപ്പുറത്തു അലഞ്ഞുനടക്കയും ചെയ്തകാലത്ത് ആ കട്ടബോധത്തിന്റെ ഭാഗത്തു നിന്ന ധീരന്മാരായ രാജകക്ഷികളുടെ പററിയും വിചാരിച്ചു നോക്കുക. ഇങ്ങിനെ എടുത്തു പറയത്തക്ക സം

വേങ്ങൾ അസംഖ്യമാണ്. മനുഷ്യൻ തൻെറ അത്യുൽകൃഷ്ടമായ നിലയിൽ കാണപ്പെട്ടപ്പോൾ കേവലം സ്വകാര്യതല്പരത എന്നതിനെ കടന്നുപോയിട്ടു ഭാവം, മതം, അസ്പൃശ്യമായ സംഗതികൾ എന്നിവയോടു തന്നത്താൻ ഘടിപ്പിക്കുമ്പോൾ അപ്പോഴാണ് അവന് അധികം പ്രയാസം അനുഭവിപ്പാനും ഏററം ദുസ്സഹമായ നൈരാശ്യം അനുഭവിപ്പാനും ഇടയാകുന്നതു്. എന്നാൽ ഈ സംഗതിയെ വേറൊരു വിധത്തിൽ കൂടെ നോക്കാം. ഒരു പ്രകാരത്തിൽ പറഞ്ഞാൽ ജീവനെല്ലാം സ്വകൃതമെല്ലാം നഷ്ടത്തോടു കൂടിയതാണ്. വയലിൽ വിതയ്ക്കപ്പെട്ട ഓരോ മണി വിത്തും മരിച്ചു നഷ്ടപ്പെട്ടു, എന്നാൽ നഷ്ടം എല്ലാററിലും അവസാനമല്ല. ഒരു കോതമ്പുമണി നിലത്തു വീണ് അതു ചാകുന്നില്ലെങ്കിൽ അതു തനിച്ചിരിക്കുന്നു. എന്നാൽ അതു ചാകുന്നു എങ്കിൽ അതു വളരെ ഫലം പുറപ്പെടുവിക്കുന്നു. ഇതു മനുഷ്യകാര്യങ്ങളിലും സത്യമാണ്. നഷ്ടപ്പെട്ടതായി നമുക്കു തോന്നുന്നതു് പലപ്പോഴും ജയത്തിൽ അവസാനിക്കുന്നു. വിത്തു അധികം ഫലം പുറപ്പെടുവിക്കുന്നതു് മരണത്താൽ ആണെങ്കിൽ മനുഷ്യത്വം അതിൻെറ മരിച്ച ആത്മത്തെ കല്പടിയാക്കി തന്നത്താൻ ഉയർത്തുന്നതു നഷ്ടത്താൽ ആണെന്നു പറയാം. സാക്സൻകാർ ഹേസ്റ്റിംഗ്സ് യുദ്ധത്തിൽ തോററതും സ്ററുവാർട്ടു കുടുംബക്കാർ ആകപ്പാടെ അപജയത്തിലായതും ലോകത്തിനു് നല്ലതായിരുന്നു. അതുപോലെതന്നെ കഴിഞ്ഞ ൨൫ കൊല്ലത്തിനിടയിൽ നവീകരണസുറിയാനിക്കാർക്കു പററിയ പരാജയങ്ങളെക്കുറിച്ചും ഞാൻ വിചാരിക്കുന്നു. മാർത്തോമ്മാസുറിയാനിസഭ അതിൻെറ വ്യവഹാരങ്ങളിൽ ജയിച്ചിരുന്നെങ്കിൽ ഉണ്ടായിരിക്കാവുന്നതിനേക്കാൾ ഇപ്പോൾ മാർത്തോമ്മാ സുറിയാനിക്കാർക്കും നമ്മുടെ സമൂഹം മുഴുവനും ആത്മീയജീവൻ അധികമായും ആഴമായും ഉണ്ടായിട്ടുണ്ടെന്നു പറഞ്ഞുകൂടായൊ? നവീകരണഭാഗക്കാർക്കു പഴയസിമ്മനാരി നഷ്ടപ്പെട്ടില്ലായിരുന്നെങ്കിൽ ഈ സിമ്മനാരിയോ അടുത്തകാലത്തു ഗൃഹപ്രവേശം ചെയ്ത തിരുവല്ലാ സിമ്മനാരിയോ ഉണ്ടാകയില്ലായിരുന്നു എന്നു് മനുഷ്യപ്രകാരം പറയാവുന്നതാണ്. അതുകൊണ്ടു ഈ വിദ്യാമന്ദിരത്തിൻെറ ഗൃഹപ്രവേശം അർത്ഥഗർഭവും ഗൌരവാവഹവുമായ ഒരു സംഭവമാണെന്നത്രെ എനിക്കു തോന്നുന്നതു്. ആ തോൽവികളും ആകുലതകളും പ്രത്യാശകളും ഭീതികളും വ്യഥയോടുകൂടിയ യത്നങ്ങളുംകൊണ്ടു നിറഞ്ഞതായ ൨൫ കൊല്ലത്തെ സഭയുടെ അഭ്യാസത്തിൻെറ ഫലമാണ്. ഇച്ഛാഭംഗങ്ങളും വിളംബിതപ്രത്യാശകളും നിറഞ്ഞ അനേകവത്സരങ്ങളുടെ ശേഷം ഈ ശാല പൂർത്തീകരിക്കയും ഇതേവരെ താല്ക്കാലികമന്ദിരത്തിൽ നടത്തിവന്ന ക്ലാസുകളെ സ്വീകരിക്കുന്നതിനായി ക്രമപ്രകാരം ഗൃഹപ്രവേശം ചെയ്കയും ചെയ്വാൻ സാധിച്ചതു് സഭാധികൃതന്മാർക്കു വിശിഷ്യാ ഈ ഹൈസ്കൂൾ വകക്കു ഒരു യോഗ്യമായ കെട്ടിടം ഉണ്ടാക്കുന്ന വിഷയത്തിൽ ചുമതലയേററിരുന്നവർക്കു അതിമാത്രമായ ചാരിതാർത്ഥ്യത്തെ ഉളവാക്കുന്നതാണ്.

ഈ സന്ദർഭം വേറൊരു വിധത്തിലും ഗൌരവാവഹമായി എനിക്കു തോന്നുന്നു. പള്ളി, പള്ളിക്കൂടം അല്ലെങ്കിൽ എഴുത്തുപള്ളി എന്നീ മലയാള വാക്കുകളുടെ സാമ്യത്തിൽ നിന്നു ഞാൻ ആലോചിച്ചിട്ടുള്ള ചില സംഗതികൾ നിങ്ങളുടെ മുമ്പാകെ വെയ്ക്കണമെന്നു് വിചാരിക്കുന്നു. ഈ പദങ്ങളുടെ ധാതു ഏതുതന്നെ ആയിരുന്നാലും പല ഗ്രാമങ്ങളിലും വിദ്യാശാല പള്ളിക്കെട്ടിടത്തിലൊ അതെവളപ്പിൽ തന്നെ അതിനോടടുത്തുള്ള ഒരു കെട്ടിടത്തിലൊ നടത്തിവന്നിരുന്നു എന്നുള്ളതു് എല്ലാവരും അറിഞ്ഞിട്ടുള്ളതാണ്. പള്ളിയെ ഒരു പരിശുദ്ധഭവനമായും പള്ളിക്കൂടത്തെ ഒരു ലൌകികഭവനമായും വിചാരിക്കുന്നതു് നമ്മുടെ പതിവാണ്. പള്ളിക്കെട്ടിടത്തോടു ചേർത്തു പള്ളിക്കൂടം ഉണ്ടാക്കിയിട്ടുള്ള പൂർവന്മാർ ഈ വിധത്തിലുള്ള ഒരു വ്യത്യാസം ഉണ്ടാക്കിയിരുന്നതായി കാണുന്നില്ല. അവരുടെ അഭിപ്രായം ശരിയാണെന്നു് ഞാൻ വിചാരിക്കുന്നു. പള്ളിയിൽ പോകുന്നവരുടെ സംഖ്യ കുറയുന്നു എന്നും സഭയ്ക്കു സമൂഹത്തിൻെറ മേലുള്ള ശക്തി കുറയുന്നു എന്നും അടുത്ത കാലങ്ങളിൽ നാം ഇംഗ്ലീഷ് പത്രങ്ങളിൽ വായിച്ചിട്ടുണ്ട്. എന്നാൽ യുവാക്കന്മാരുടെ പള്ളി എന്നു വിളിക്കപ്പെടാവുന്ന പള്ളിക്കൂടം പള്ളിയുടെ അടുക്കൽ നില്ക്കുന്നുണ്ട്. ആ

തിൽ ഹാജര കുറയുന്നില്ല. അതിനോടുള്ള ജനപ്രീതി ക്ഷയിക്കുന്നില്ല. അതിന്റെ ഇടവകക്കാർ യുവാക്കന്മാരുടെ സംഘം മുഴുവനാണ്. അവരിൽ ഹാജരാകാത്തവർ കാര്യത്തിൽ ഇല്ലെന്നു തന്നെ പറയാം. അതിന്റെ ശക്തി പ്രയോഗിക്കപ്പെടുന്നതു് ആഴ്ചയിൽ ഒരു ദിവസം മാത്രമല്ല മിക്കവാറും എല്ലാ ദിവസവും ആണ്; മററനേക ശക്തികളുടെ ഇടയിൽ വല്ലപ്പോഴും ഒരിക്കലല്ല സ്ഥിരമായും തുടച്ചയായും കുറെ വർഷങ്ങൾക്കാണ്. അതുമാത്രമല്ല സ്വഭാവം രൂപപ്പെട്ടവരും രീതി ഒരുവിധം സ്ഥിരപ്പെട്ടവരുമായ പ്രൌഢവയസ്കന്മാരുടെ മേലാണ് സഭയുടെ ശക്തി പ്രയോഗിക്കപ്പെടുന്നതു്. മനസ്സു മാർദ്ദവമായും മയമുള്ളതായും ഇരിക്കുമ്പോഴാണ് വിദ്യാശാലയുടെ ശക്തി പ്രയോഗിക്കപ്പെടുന്നതു്. വിദ്യാർത്ഥിയുടെ എഴുതപ്പെടാത്ത കടലാസുപോലെയിരിക്കുന്ന മനസ്സിന്മേൽ എഴുതുന്നതിനുള്ള ആദ്യസൌകര്യം ലഭിക്കുന്നതു അദ്ധ്യാപകനാണ്. മററുള്ള എഴുത്തുകളെല്ലാം അതിന്റെ പുറത്തു മാത്രമെ പതികയുള്ളു. നാം പള്ളിക്കൂടങ്ങളിൽ പഠിച്ച കാലത്തു മായിക്കപ്പെടാതവണ്ണം നമ്മിൽ പതിഞ്ഞിട്ടുള്ള സംഗതികൾ നമ്മിൽ ഇപ്പോഴും ഇരിക്കുന്നു. എന്നാൽ അതിന്റെ ശേഷം ഉണ്ടായിട്ടുള്ളവയിൽ അധികവും നാം മറന്നുപോയിരിക്കുന്നു. അതുകൊണ്ട ഞാൻ പറയുന്നതു ഒരുപ്രകാരത്തിൽ പള്ളിക്കൂടം പള്ളിയെക്കാൾ പ്രധാനപ്പെട്ടതല്ലെങ്കിൽ അതുപോലെ എങ്കിലും പ്രധാനപ്പെട്ടതാണ് എന്നത്രെ. ഒരുവിധം മനസ്സറിയാത്ത ബോധം ഇതിനെപ്പററി ഉള്ളതുകൊണ്ടായിരിക്കാം എല്ലാ മാർഗ്ഗക്കാരും അവരു സ്വന്ത വിദ്യാശാലകൾ ഉണ്ടാക്കുവാൻ ശ്രമിക്കുന്നതു്. ഈ കാരണംകൊണ്ടും ഈ സന്ദർഭം എന്റെ ബുദ്ധിയിൽ വളരെ ഗൌരവാവഹമായി തോന്നുന്നു. യൌവനക്കാരുടെ പള്ളിയായിട്ടും (മലങ്കര) ഇടവകയിലാകപ്പാടെയുള്ള യുവാക്കന്മാരുടെ ദ്രോസനമായിട്ടും ഒരു പുതിയ ആലയത്തെ ഇപ്പോൾ പ്രതിഷ്ഠിക്കയത്രെ ചെയ്യുന്നതു്.

ഓരോ മാർഗ്ഗക്കാരും അവരു സ്വന്ത വിദ്യാശാലകൾ ഉണ്ടാക്കുവാൻ ആഗ്രഹിക്കുന്നു എന്നു ഞാൻ ശ്ലാഘയോടുകൂടെ ഇപ്പോൾ പറഞ്ഞല്ലൊ. ഈ പട്ടണത്തിൽ പഴയ വിശ്വാസക്കാരും നവീകരണക്കാരുമായ സുറിയാനിക്കാരുടേയും ഇംഗ്ലീഷ് പ്രൊട്ടസ്റ്റന്റുകാരുടേയും റോമൻ കത്തോലിക്കരുടേയുമായി പള്ളിക്കൂടങ്ങളും കോളേജുകളും ഉണ്ടല്ലൊ. ഈ ഓരോ കക്ഷികളുടെ പള്ളിക്കൂടങ്ങൾ കക്ഷിവ്യത്യാസങ്ങളെ ആവർത്തിക്കുന്നതോ, മാർഗ്ഗസംബന്ധമായ വഴക്കുകളെ വിതയ്ക്കുന്ന നിലമൊ ആയിരിക്കണമെന്ന് ഞാൻ ഒരിക്കലും പറകയില്ല. വാദംകൊണ്ടുള്ള ഉപയോഗം എന്ത്? പുരാതനകാലത്തു ക്രിസ്തുസഭയിൽ വളരെ ഇളക്കമുണ്ടാക്കിയിട്ടുള്ള വിവാദങ്ങൾകൊണ്ടുണ്ടായ പ്രയോജനം എന്ത്? ആ തർക്കങ്ങൾ നമ്മെ സംബന്ധിച്ചിടത്തോളം അവസാനിച്ചിരിക്കുന്നു. കാലക്രമംകൊണ്ട് ആ തർക്കങ്ങൾ മാഞ്ഞുപോയി. അവ ജീവനേയും മരണത്തേയും സംബന്ധിക്കുന്ന സംഗതികളാണെന്നു വിചാരിച്ചിരുന്നവരെപ്പററി നാം ആശ്ചര്യപ്പെടുന്നു. നമ്മുടെ സമൂഹത്തിൽ മാർഗ്ഗസംബന്ധമായ പ്രതിവാദത്തിന്റെ പെട്ടെന്നുള്ള ഫലം കാണ്മാനുള്ളതു കുടുംബത്തിൽ വഴക്കുകളെ ഉണ്ടാക്കുകയും സഹിതത്തെ ഇല്ലായ്മചെയ്കയും മത്സരത്തിന്റെയും ദ്വേഷത്തിന്റേയും വിത്തിനെ വിതയ്ക്കയും ചെയ്യുന്നതാണ്. അതു് നമ്മുടെ സമൂഹത്തിന് രാജ്യസംബന്ധമായ ബലഹീനതയും സാമുഹ്യാഭിവൃദ്ധിക്കു ബാധകവുമായിട്ടാണിരിക്കുന്നതു്. സത്യം കണ്ടുപിടിക്കുന്നതിനൊ അന്യന്മാരെ ബോധപ്പെടുത്തുന്നതിനൊ മാർഗ്ഗസംബന്ധമായ വിവാദം ഉപയോഗമില്ലാത്തതാണെന്നു പറഞ്ഞാൽ പോരാ. ഈ വിഷയങ്ങൾ നമ്മുടെ വിദ്യാലയങ്ങളിൽ നിന്നു ഒഴിക്കണമെന്നാണ് എന്റെ പക്ഷം.

മാർഗ്ഗസംബന്ധമായ സമൂഹങ്ങളുടെ പള്ളിക്കൂടങ്ങളിൽ പഠിപ്പിക്കേണ്ട മാർഗ്ഗം എന്താണെന്ന് നിങ്ങൾ ചോദിച്ചേക്കും. അതു ഉപദേശത്തിന്റെ മാർഗ്ഗമല്ല നടപടിയുടെ മാർഗ്ഗമായിരിക്കണമെന്നാണ് എന്റെ മറുപടി. പാപപരിഹാരത്തിന്റെ സംപ്രദായത്തെ സംബന്ധിച്ചൊ ത്രിത്വോപദേശത്തെ സംബന്ധിച്ചൊ നിങ്ങളും ഞാനും യോജിക്കാതെ വന്നേക്കാം. എന്നാൽ കർത്തവ്യകർമ്മങ്ങളിലുള്ള ശുഷ്കാന്തിയെയും സ

ത്വത്തോടുള്ള ആദരവിനേയും പൂർണ്ണതയിലേക്കുള്ള വാഞ്ഛയേയും പരിശുദ്ധതയേയും ദയാശീലത്തേയും സ്നേഹത്തിൽ നിന്നുളവാകുന്ന പരിപൂർണ്ണമായ ആത്മപരിത്യാഗത്തേയും അഥവാ ഈ വിശേഷങ്ങളിൽ കാണുന്ന ക്രിസ്തുവിന്റെ മാതൃകയെ നമ്മിൽ ശക്തിപ്പെടുത്തേണമെന്നുള്ള ആഗ്രഹത്തിൽ നാം എല്ലാവരും ഒന്നാകുന്നു. ഈ സ്വഭാവത്തോടുകൂടിയ യുവാക്കന്മാരെ പുറപ്പെടുവിക്കുന്നതിലേക്ക് ഈ വിശേഷമായ ആലയത്തെ പണിയിച്ചിരിക്കുന്ന സമൂഹം സർവ്വശ്രമപൂർവ്വം ചെയ്യേണ്ടതാണ്.



മാർഗ്ഗസംബന്ധമായ വിവാദങ്ങളെപ്പറ്റി മിസ്റ്റർ മാത്തൻ പറയുന്നത് അതു അശേഷം പാടില്ലെന്നുള്ള അർത്ഥത്തിലല്ലെന്നാണ് തോന്നുന്നതു. "മാർഗ്ഗോപദേശകരായ ഉപദേശത്തിൽ പ്രബോധിപ്പിപ്പാനും എതിർവാദികൾക്കു ബോധം വരുത്തുവാനും ശക്തനാകേണ്ടതിന്" എന്ന് പൌലൂസ് പറയുന്നു. (തീത്തൊസ് ൧: ൯). പൌലോസ് തിറന്നോസിന്റെ പാഠശാലയിൽ ദിനംപ്രതി സംവാദിച്ചു എന്നും അങ്ങിനെ രണ്ടു വർഷത്തോളം കഴിച്ചു എന്നും അപ്പൊല്ലോസ് "യേശു തന്നെ ക്രിസ്തു എന്ന് തിരുവെഴുത്തുകളാൽ കാണിച്ചുംകൊണ്ടു ബലത്തോടെ പരസ്യത്തിൽ വാദിച്ചു യെഹൂദന്മാരെ മടക്കി" എന്നും നാം അപ്പൊസ്തലപ്രവൃത്തി പുസ്തകത്തിൽ വായിക്കുന്നു. (പ്ര: ൧൯, ൧൦; പ്ര: ൧൮, ൨൮) അതുകൊണ്ടു മാർഗ്ഗസംബന്ധമായ സംവാദം അശേഷം പാടില്ലെന്നു പറവാൻ നിവൃത്തിയില്ല. എന്നാൽ വാചാലതയില്ലാത്ത ഗൌരവഭാവത്തിന്റെ വിവാദത്തിന് കൊടുക്കരുതെന്നും ഒരു ക്രിസ്തീയ ഔദാര്യഭാവത്തോടെ നടത്തപ്പെടണമെന്നും നാം കരുതിക്കൊള്ളേണ്ടതാണ്.

എന്ന് മ. സ. താ. പത്രാധിപർ.



## ജോൺ മത്തായി ബി. എ. അവർകളുടെ പ്രസംഗം.

മെത്രാപ്പോലീത്താ തിരുമനസ്സിലെ ക്ഷണം തനിക്കു കിട്ടിയപ്പോൾ താൻ എന്തിനെപ്പറ്റിയാണ് ഇവിടെ സംസാരിക്കേണ്ടത് എന്നുള്ളതിനെപ്പറ്റി ആലോചിക്കയും പല അഭിപ്രായങ്ങൾ മനസ്സിൽക്കൂടെ കടന്നുപോകയും ചെയ്യുന്നു. ഉൽകൃഷ്ടവിദ്യാഭ്യാസം, തിരുവിതാംകൂറിലെ വിദ്യാഭ്യാസപരിഷ്കാരം മുതലായ പലതും ആലോചിച്ചശേഷം ഓരോ കാരണവശാൽ അതിനെ ഉപേക്ഷിച്ചു എന്നും എന്നാൽ താൻ ഒരു യൌവ്വനക്കാരനാണെന്നുള്ള ബോധം തന്നെ ഒരു പ്രത്യേക വിഷയത്തിലേക്കു കൊണ്ടുവന്നിരിക്കുന്നു എന്നും അതിനെപ്പറ്റി സംസാരിക്കണമെന്നു ആഗ്രഹിക്കുന്നു എന്നും പറഞ്ഞുകൊണ്ടു മിസ്റ്റർ ജോൺ മത്തായി താഴെ വരും പ്രകാരം പ്രസംഗിച്ചു.

"ഞാൻ ഒരു യൌവ്വനക്കാരനാണ്. അതു മാത്രമല്ല ഞാൻ ഒരു ക്രിസ്തീയ യൌവ്വനക്കാരനാണ്. അതു മാത്രവുമല്ല. ഞാൻ ഭാരതീയനായ (ഇന്ത്യാക്കാരൻ) ഒരു ക്രിസ്തീയ യൌവ്വനക്കാരനാണ്. ഞാൻ എന്റെ നിലയെപ്പറ്റി പ്രശംസിക്കുന്നു എന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. ഞാൻ ഒരു യൌവ്വനക്കാരനാകയാൽ ഞാൻ പ്രശംസിക്കുന്നു. കാരണം യൌവ്വനത്തിന് ശക്യതകൾ വളരെയുണ്ട്. ഞാൻ ഒരു ക്രിസ്ത്യാനി ആയിരിക്കയാൽ ഞാൻ പ്രശംസിക്കുന്നു. കാരണം ക്രിസ്തുമാർഗ്ഗം നാം ചെന്നെത്തേണ്ട പരമമായ നിലകളെ വളരെ കാണിച്ചുതരുന്നു. ഞാൻ ഒരു ഭാരതീയനാകയാൽ ഞാൻ പ്രശംസിക്കുന്നു. കാരണം ഭാരതഖണ്ഡം (ഇൻഡ്യാ) തക്കങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു. ശക്യതകൾ, പരമപദങ്ങൾ, തക്കങ്ങൾ,—ഇവയെല്ലാം ഒരുമിച്ചിരിക്കണം, എല്ലാം ഒരുമിച്ചു ഇളകണം. യൌവ്വനത്തിന്റെ ദൈവദത്തമായ ശക്യതകളെ തന്റെ മതത്തിന്റെ പരമപദങ്ങളെക്കൊണ്ടു ക്രമീകരിച്ചിട്ടു ആവശ്യങ്ങളും കുറവുകളും നിറഞ്ഞ ഈ രാജ്യത്തിന്റെ നന്മക്കായിട്ടു യത്നിപ്പാനുള്ള വിവിധങ്ങളായ തക്കങ്ങളെ ഉപയോഗപ്പെടുത്തുവാനായി തന്നെത്തന്നെ പ്രതിഷ്ഠിക്കുന്നതാണ് ഭാരതീയനായ ഒരു ക്രിസ്തീയ യൌവ്വനക്കാരന്റെ പ്രത്യേകമായ കർത്തവ്യ

കൎമ്മമെന്നല്ലയോ ഇതിൽ നിന്നു് വരുന്നതു്? ഈ രാജ്യത്തു ഒരു ക്രിസ്തീയ യൌവ്വനക്കാരൻ ഫലപ്രദമാംവണ്ണം ഏറ്റെടുക്കത്തക്ക സ്ഥാനം ഇതാണെങ്കിൽ അതിന്റെ പ്രാധാന്യത്തെ വാക്കുകൾകൊണ്ടു ശരിയായി അളക്കുവാനോ വെളിപ്പെടുത്തുവാനോ പാടില്ലാത്ത വിധത്തിലുള്ള ഒരു അന്തരത്തെ ഈ വിദ്യാമന്ദിരവും ഇതുപോലെയുള്ള മററു ശാലകളും നിവൎത്തിക്കുന്നു എന്നു് ഇനിക്കു പറയുന്നുകൂടായോ? നമ്മുടെ സ്വന്തം എന്നു പറയത്തക്ക ഒരു അന്തസ്സ് നമുക്കുണ്ടോ. അങ്ങിനെയുള്ള ഒരു കൎത്തവ്യകൎമ്മം നമുക്കുണ്ടോ? ഉണ്ടെന്നു ഞാൻ പൂൎണ്ണമായി വിശ്വസിക്കുന്നു. ധീരതയേറിയ വാക്കുകളും ധീരതയോടു കൂടിയ പ്രവൃത്തികളും ഉള്ള ഈ രാജ്യത്തു് നമ്മുടെ സംപ്രദായങ്ങളെ കാണിക്കുന്നതും നമ്മുടെ പണംകൊണ്ടു നടത്തപ്പെടുന്നതും നമ്മുടെ സ്വന്ത ആളുകൾ നടത്തുന്നതുമായി ഈപ്രകാരമുള്ള ഒരു ശാല വളരെ പ്രോത്സാഹകമായിട്ടുള്ളതാണ്. നല്ല ആഗ്രഹങ്ങളെ സംരക്ഷിക്കുന്നതിനും സമുദായത്തിലെ യുവാക്കന്മാരുടെ നല്ല ആകാംക്ഷകളെ ജ്വലിപ്പിക്കുന്നതിനും ശ്രമിക്കുന്നതായി ഇതുപോലെയുള്ള ഒരു ശാല വളരെ ജീവപ്രദമായിട്ടുള്ളതാണ്. ദയയുള്ള കണ്ണുകൾകൊണ്ടു നോക്കുന്നവൎക്കു എത്ര ലഘുവായ അളവിലെങ്കിലും ഒരു ക്രിസ്തീയ ജനത്തിന്റെ പ്രയത്നത്തേയും ആത്മപരിത്യാഗത്തേയും വിശ്വാസത്തേയും പ്രത്യാശയേയും വെളിപ്പെടുത്തുന്ന ഈ ശാല വളരെ പ്രോത്സാഹകമായിട്ടുള്ളതാണ്. തിരുമേനി! ഈ വൈകുന്നേരത്തെ നടപടികളെ ഞാൻ കാണുന്നതു ഈ വിധത്തിലാണ്. നിങ്ങളുടെ വിദ്യാലയത്തിന്റെ ഗൃഹപ്രവേശത്തെ ഈ പ്രത്യാശകളോടു കൂടിയാണു ഞാൻ കാണുന്നതു്. നിങ്ങളുടെ പരിശ്രമങ്ങൾ എല്ലായ്പോഴും അനുഗ്രഹിക്കപ്പെടുമെന്നും നല്ല സംഗതി എപ്പോഴും അഭ്യുദയത്തെ പ്രാപിക്കുമെന്നും നിങ്ങളുടെ വിശ്വാസവും ധൈൎയ്യവും ഒരിക്കലും ക്ഷയിക്കയില്ലെന്നും എപ്പോഴും വൎദ്ധിക്കുമെന്നുമുള്ള ദൃഢമായ ആകാംക്ഷയോടു കൂടെയാണു് ഞാൻ നിങ്ങളോടു യാത്ര പറയുന്നതു്.

## മാൎത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രസംഗം.

ഈ വൈകുന്നേരം നടത്തുന്നതിനു് നിശ്ചയിച്ചിട്ടുള്ള സംഗതി നടത്തണമെന്നു് തിരുമേനിയോടു അപേക്ഷിപ്പാനാണ് ഞാൻ എഴുന്നേററിരിക്കുന്നതു്. അതിനു മുമ്പായിട്ടു ഈ സന്ദൎഭത്തിലുള്ള എന്റെ വിചാരങ്ങളെ വെളിപ്പെടുത്തുന്ന ഏതാനും വാക്കുകൾ പറയണമെന്നു് ആഗ്രഹിക്കുന്നു. ഈ പ്ലാററുഫോറത്തിന്മേൽ ആരുടെ പ്രിയപ്പെട്ട സാന്നിദ്ധ്യത്തിന്റെ അഭാവത്തെപ്പററി നമുക്കു എല്ലാവൎക്കും അറിയായ ബോധമുണ്ടാകുന്നുവോ ആ മെത്രാപ്പോലീത്താ തിരുമേനി ഇന്നു നമ്മുടെ മദ്ധ്യത്തിൽ ഇല്ലാതിരിക്കുന്നതിനെപ്പററിയുള്ള എന്റെ ദുഃഖമാണ് ഇനിക്കു ആദ്യമായി അറിയിപ്പാനുള്ളതു്. നമ്മുടെ സമുദായത്തിന്റെ അഭ്യുന്നതിക്കായി ആ തിരുമേനി ആരംഭിച്ചിട്ടുള്ള പല സ്ഥാപനങ്ങളിൽ ഒന്നാമത്തേതായ ഈ സിമ്മനാരിയുടെ ഗൃഹപ്രവേശത്തിൽ അവിടുന്നു സംബന്ധിക്കണമെന്നുള്ളതു എന്റേയും സമുദായത്തിന്റേയും ആ തിരുമേനിയുടേയും ആഗ്രഹമായിരുന്നു. ഈ സന്ദൎഭത്തിൽ എന്റെ സ്ഥാനത്തു ആ തിരുമേനി നിന്നിരുന്നെങ്കിൽ അതു് എത്രമാത്രം വ്യത്യാസമുണ്ടാക്കുമായിരുന്നു എന്നു് ഞാൻ പറയേണ്ടതില്ല. ആ തിരുമേനിയുടെ നഷ്ടത്തെപ്പററി നിൎഭാഗ്യവശാൽ നാം ഇന്നു വിലപിക്കുന്നതുപോലെ വിലപിക്കുന്നതിനു് ഇടയാകാതിരുന്നെങ്കിൽ ഈ ഗൃഹപ്രവേശത്തെ മംഗളമാക്കുന്ന വിഷയത്തിൽ നാം പ്രദൎശിപ്പിക്കാൻ ഇടയുള്ളതിൽ പകുതി ശുഷ്കാന്തിപോലും നാം ഇന്നു പ്രദൎശിപ്പിച്ചിട്ടില്ല.

അപരിഹാൎയ്യങ്ങളായ കഴിഞ്ഞ സംഗതികളെ വിട്ടു ഇപ്പോഴത്തെ കാൎയ്യങ്ങളിലേക്കു് പ്രവേശിക്കുമ്പോൾ കെട്ടിടം പൂൎത്തിയായതിനെ സംബന്ധിച്ചു ഇനിക്കു ദൈവത്തോടു ആഴമായ നന്ദിയുണ്ടാകുന്നു. പണിവകകമ്മറ്റിക്കാൎക്കു ഞാൻ ചെയ്തിട്ടുള്ള സഹായങ്ങളെപ്പററി ആ കമ്മറ്റിക്കാർ എന്നെ വളരെ സ്തുതിച്ചെങ്കിലും സ്വാ

ക്കാൽ സ്തുതിക്കു അർഹന്മാർ കമ്മട്ടിക്കാരാണ്. കമ്മട്ടിക്കാരുടെ പ്രയത്നത്തിനായി ഞാൻ അവരെ അഭിനന്ദിക്കുമ്പോൾ അതുപോലെ തന്നെ ഞങ്ങളുടെ അപേക്ഷയനുസരിച്ച് സഹായം ചെയ്തിട്ടുള്ള നമ്മുടെ സമുദായത്തിലെ പട്ടക്കാരേയും വെളിയിലുള്ള സ്നേഹിതന്മാരേയും സഹൃദയന്മാരേയും ഞാൻ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. അവരുടെ സഹായമുണ്ടായില്ലായിരുന്നെങ്കിൽ ഞങ്ങൾ ആകാശത്തെ അടിക്കുന്നവരെപോലെ ആയിരുന്നേനെ. കൃപാലുവായ മഹാരാജാവു തിരുമനസ്സുകൊണ്ടും അവിടത്തെ ഗവണ്മെണ്ടും ഈ ശാലയുടെനേരെ പ്രദർശിപ്പിച്ചിട്ടുള്ള സഹതാപത്തിനും സഹായത്തിനുമായി തിരുമേനിയുടെ നേരെയുള്ള കൃതജ്ഞതയെ പ്രസ്താവിക്കയെന്നതും എന്റെ ഇമ്പകരമായ കർത്തവ്യകർമ്മങ്ങളിൽ ഒന്നാണ്. ൭ ദീർഘവത്സരങ്ങൾ ഈ താല്ക്കാലിക കെട്ടിടത്തിൽ കിടന്നു ക്ഷമയോടുകൂടെ അതിന്റെ പ്രയാസങ്ങളെ അനുഭവിച്ചുകൊണ്ടു ഒരു ഹൈസ്കൂൾ നടത്തിക്കൊണ്ടുവന്നതിൽ പ്രധാനാദ്ധ്യാപകനേയും സഹായാദ്ധ്യാപകന്മാരേയും വിദ്യാർത്ഥികളേയും അഭിനന്ദിക്കാതിരിക്കാൻ പാടില്ല. തങ്ങളുടെ സാന്നിദ്ധ്യംകൊണ്ടു ഈ യോഗത്തെ അലങ്കരിച്ചിരിക്കുന്ന മാന്യന്മാർക്കും വിശിഷ്യാ തങ്ങളുടെ ശ്ലാഘയുടെയും ഗുണദോഷത്തിന്റെയും വചനങ്ങളാൽ ഞങ്ങളെ സഹായിച്ചിട്ടുള്ളവർക്കും ഞാൻ നന്ദി പറയുന്നു.

മലബാറിലെ പ്രാചീന ക്രൈസ്തവസമൂഹത്തിനു മാത്രമല്ല ലോകത്തിന്റെ പല ഭാഗങ്ങളിലുമുള്ള വിവിധ ജാതിക്കാർക്കും പ്രകാശത്തെ നൽകുന്നതിന് ശക്തിയേറിയ ആയുധമായിത്തീർന്ന ബഹുമാനപ്പെട്ട ചർച്ചുമിഷ്യനറി സമൂഹത്തിന്റെ ഈ രാജ്യത്തെ പ്രതിനിധിയും ശ്രേഷ്ഠതരമായ വൈദഗ്ദ്ധ്യംകൊണ്ടു ശ്രുതിപ്പെട്ട ആംഗ്ലേയ മേലദ്ധ്യക്ഷസമൂഹത്തിന്റെ യോഗ്യനായ പ്രതിനിധിയും തന്റെ പ്രസംഗങ്ങളാൽ വിദ്യാഭ്യാസത്തിന്റെ പരമമായ അന്തത്തെ സ്ഥലത്തെ യുവാക്കന്മാരിൽ പതിപ്പിച്ചിട്ടുള്ള ഒരാളുമായ ബിഷോപ്പ അവർകൾ ഈ കെട്ടിടത്തിന്റെ ഗൃഹപ്രവേശം നടത്തുന്നതു ഒരു വലിയ ഭാഗ്യമാണെന്നു ഞാൻ വിചാരിക്കുന്നു. ഇത്രയും പറഞ്ഞശേഷം മാർത്തോമ്മാസുറിയാനിസിമ്മനാരിയുടെ പുതിയ മന്ദിരം തുറക്കുന്നതിനായി പുറപ്പെടണമെന്ന് തിരുമേനിയോടു ഞാൻ അപേക്ഷിക്കുന്നു.



## ബിഷോപ്പവർകളുടെ പ്രസംഗത്തിന്റെ ചുരുക്കം.

മെത്രാപ്പോലീത്താ തിരുമനസ്സിലെ ക്ഷണം അനുസരിച്ചു പ്രവർത്തിപ്പാൻ ഇടയായതിൽ തനിക്കു വളരെ സന്തോഷമുണ്ട്. ഈ സന്ദർഭം ഗൌരവാവഹവും സന്തോഷാവഹവും ആണ്. ദൈവത്തോടുള്ള വിശ്വാസത്തിലും ഭയത്തിലും യുവാക്കന്മാരെ വിദ്യാഭ്യസനം ചെയ്യിക്കുന്നതിലേക്കായി പണിയിക്കപ്പെട്ടിരിക്കുന്ന ഈ വിശേഷമായ കെട്ടിടത്തെ ദൈവസേവയ്ക്കായി പ്രതിഷ്ഠിക്കുവാൻ പോകുന്ന സന്ദർഭം ഗൌരവാവഹമായിട്ടുള്ളതാണ്. ഈ സമുദായത്തിന്റെ അഭ്യുന്നതിക്കായുള്ള പാതയിൽ ഉണ്ടായിരുന്ന അനേക പ്രയാസങ്ങളേയും പ്രതിബന്ധങ്ങളേയും അതു ജയിക്കയും ജയപ്രദമായ ഒരു നിലയെ പ്രാപിക്കയും വേറൊരു മൈൽക്കുറ്റികൂടെ കടക്കയും ചെയ്തിരിക്കുന്നതുകൊണ്ടു ഈ സന്ദർഭം സന്തോഷകരമായിട്ടുള്ളതാണ്. എന്നാൽ തങ്ങൾക്കു നേരിട്ട വലിയ നഷ്ടത്തെപ്പറ്റി സന്തോഷത്തിന്റെയും സ്തോത്രത്തിന്റെയും ഈ ദിവസത്തിൽ അവർ ഓർക്കുന്നു. പരേതനായ പ്രിയപ്പെട്ട മെത്രാപ്പോലീത്തായുടെ ജൂബിലിയും പുതിയ സിമ്മനാരിയുടെ ഗൃഹപ്രവേശവും ഒരുമിച്ചു നടത്തണമെന്നു വിചാരിച്ചിരുന്നു. അതു മനുഷ്യരുടെ അഭിപ്രായമായിരുന്നു. എന്നാൽ ദൈവം സംഗതികളെ വേറൊരു വിധത്തിലാണ് വരുത്തിയത്. ഭാരതീയരായ ക്രിസ്തീയ യൌവനക്കാരെ സംബന്ധിച്ചുള്ള മിസ്റ്റർ ജോൺമത്തായിയുടെ ആകാംക്ഷയെ വളരെ പ്രശംസിക്കയും ബോമ്പേയിൽവച്ച് കഴ്സൻപ്രഭു പറഞ്ഞ അവസാന പ്രസംഗത്തിലെ ഉപദേശങ്ങളെ യുവാക്കന്മാർ പിന്തുടരണമെന്ന് ഗുണദോഷിക്കയും ദൈവത്തെ വിശ്വസ്തതയോടുകൂടെ സേവിക്കുന്ന വളരെ യുവാക്കന്മാർ ഒരം സിമ്മനാരിയിൽ നിന്നു തുടർച്ചയായി പുറപ്പെട്ടുകൊണ്ടിരിക്കുമെന്നുള്ള ദൃഢമായ ആകാംക്ഷയെ പ്രസ്താവിക്കയും ചെയ്തിട്ട പ്രസംഗത്തെ ഉപസംഹരിച്ചു.

## വടക്കൻതിരുവിതാംകൂറിലെ സുവിശേഷവേല.

ഈ പ്രദേശങ്ങളിൽ നടന്നുവരുന്ന സുവിശേഷവേലയെക്കുറിച്ചും തല്ക്കാല ആവശ്യങ്ങളെക്കുറിച്ചും കഴിഞ്ഞആണ്ടിൽ സഭാതാരക വഴിയായി പ്രസിദ്ധം ചെയ്തിരുന്ന വിവരം വായനക്കാർ തങ്ങളുടെ ഓർമ്മയിൽനിന്നു വിട്ടുകാണുകയില്ലെന്നാണ് വിചാരിക്കുന്നതു്. അതിൽപിന്നിട്ടുള്ള വേലവിവരം അറിയുന്നതിനായി പല മാന്യന്മാരും ആവശ്യപ്പെടുകയും സഭാതാരകവഴിയായി പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നു പറകയും ചെയ്തതനുസരിച്ചാണ് ഇപ്പോൾ അല്പമായിട്ടെങ്കിലും എഴുതാൻ പുറപ്പെടുന്നതു്.

വാളവം, വാഴൂര, കീഴില്ലം, വെങ്ങോല മുതലായ സ്ഥലങ്ങളിൽ വേല ഒരു വിധം ക്രമമായിതന്നെ നടന്നുവരുന്നു. വാളവത്തിൽ സുവിശേഷം കൈക്കൊണ്ടവരും രക്ഷിക്കപ്പെട്ടവരുമായ സഹോദരന്മാർ കൃപയിൽ നിലനിന്നുതന്നെ പോരുന്നുണ്ട് എന്നുള്ളതിന്റെ പ്രധാനമായ ഒരു സാക്ഷി അവർ സ്വീകരിച്ചിരിക്കുന്ന ഈ കൃപയിൻ സുവിശേഷം അന്യസ്ഥലങ്ങളിലും പരത്തുന്നതിനായി ശ്രമിക്കുന്നുണ്ടു എന്നുള്ളതാണ്. ഏറവും സൌകൎയ്യവുമുള്ള സമയങ്ങളിൽ സമീപസ്ഥലങ്ങളിൽ കൂടെപോയി ദൈവമക്കളുടെ സ്ഥിരതയ്ക്കായും ബലത്തിനായും ബുദ്ധിയുപദേശങ്ങൾ പറകയും വെളിമ്പ്രദേശപ്രസംഗങ്ങൾ നടത്തുകയും ചെയ്യുന്നുണ്ട്. വാളവത്തിനു സമീപത്തുള്ള ക[illegible]കാൽ എന്ന സ്ഥലത്തു പല ആളുകൾ ഈയിടെ വചനം കേൾപ്പാൻ ആശയുള്ളവരായി എഴുനീററിട്ടുണ്ട്. അവരുടെ ആശയെ വെളിപ്പെടുത്തുന്നതിനായി ഒരു കുട്ടിയുടെ കഥ പറയാം. ഈ മാസം ൨-ാം നു- രാത്രിയിൽ അവിടെ ഒരു പീടികയിൽ കൂടി യോഗം നടത്തിയശേഷം ൧൭ വയസ്സു പ്രായമുള്ള ഒരു കുട്ടി അവന്റെ അപ്പന്റെ ശുപാൎശിയോടുകൂടെ എന്റെ അടുക്കൽ വന്നു ഇനിക്കു ഒരു വേദപുസ്തകം തരണമെന്നു പറഞ്ഞു. പുസ്തകം കോൽപോർട്ട്യർ കൊണ്ടുവന്നതു തീൎന്നുപോയി എന്നു മറുപടി പറഞ്ഞിട്ടു സഹിപ്പാൻ പാടില്ലാത്ത ഖേദത്തോടുകൂടി വീണ്ടും പലപ്രാവശ്യം പറകയും ഒടുവിൽ നിവൃത്തിയില്ലായ്കയാൽ വളരെ സങ്കടത്തോടു പിരികയും ചെയ്തു. ൦രം വിധത്തിൽ ആശയുള്ളവരായി പലരെ കാണുന്നുണ്ടു. ദൈവം അവരുടെ ആശയെ നാൾക്കുനാൾ വൎദ്ധിപ്പിക്കട്ടെ. മാർ ഈവാന്യോസ് മെത്രാപ്പോലീത്താ അവർകൾ മുമ്പ് സ്ഥലത്തുള്ള പന്ത്രണ്ടു കുടുംബക്കാരെ മുടക്കുകയും പള്ളിയിൽ ശവമണി അടിപ്പിച്ചു അവരെ മരിച്ചവരുടെകൂട്ടത്തിൽ എണ്ണുകയും ചെയ്തതാണ്. ഇപ്പോൾ വീണ്ടും മുടക്കും ശാപവുംകൊണ്ടു കടമററത്തുപള്ളിയിൽ എഴുന്നെള്ളിയിരുന്നു, ആ എടപ്പാട്ടു കൊച്ചുകുറു ഇത്രടം എളുപ്പത്തിൽ വരാൻ പറയണം, ഇപ്പോൾ വന്നാലും സ്വീകരിക്കുന്നതിനു തയ്യാറുണ്ട്, അല്ലാത്തപക്ഷം അവന്റെ അമ്മ ജീവിച്ചിരിക്കുമ്പോൾ അവൻ മരിക്കാ എന്നു പറഞ്ഞേക്കണം എന്നു ചിലരോടു പറഞ്ഞയച്ചു. ൦രം കാലത്തു ശാപംകൊണ്ടും ഭയപ്പെടുത്താൻ ശ്രമിക്കുന്നുണ്ട്. കീഴില്ലം, വാഴൂര ഈ സ്ഥലങ്ങളിലുള്ള സഹോദരന്മാരും തങ്ങളുടെ യോഗങ്ങൾ ക്രമമായി നടത്തുന്നതിനുംപുറമെ അയൽദേശങ്ങളിൽ പോയി വെളിംപ്രദേശപ്രസംഗങ്ങളും നടത്തിവരുന്നുണ്ട്. കീഴില്ലത്തു കാട്ടുകുടി വൎക്കി എന്ന ആളിനെ അയാളുടെ അപ്പൻ പല തവണ വീട്ടിൽനിന്നു അടിച്ചിറക്കുകയും ഏതെങ്കിലും യോഗസ്ഥലത്തുവച്ചു കണ്ടാൽ അവിടെനിന്നു ഓടിക്കുകയും കുറെ ദിവസങ്ങൾക്കു മുമ്പ് ഒരു രാത്രി എലിയോ പൂച്ചയോ അനങ്ങിയ സമയം അയാൾ അവിടെ ഉണ്ടെന്നുള്ള വിചാരത്തോടുകൂടി രാത്രി പുരയ്ക്കുചുററും ഓടുകയും ചെയ്തു. ഇങ്ങിനെ അയാൾ ഇപ്പോഴും വിക്രമത്തിൽ തന്നെയാണ് ഇരിക്കുന്നതു്. കാട്ടുകുടിമൂപ്പൻ ൦രംയിടെ തോട്ടുങ്കൽ പൈലി എന്ന ഒരു ക്രിസ്തീയസഹോദരനോടു സൌമ്യമായി ചില വാക്കുകൾ പറഞ്ഞ അവനെ പിടിച്ചു ചങ്കിന്റെ സ്ഥാനം നോക്കി ഒരിടി കൊടുക്കുകയും ചില ദിവസങ്ങളോളം നല്ല സുഖമില്ലാതെയായി മൂവാററുപുഴെ മിസ്റ്റർ മാത്തൻ അപ്പോത്തിക്കരിയുടെ അടുക്കൽപോയി ചികിത്സിപ്പിക്കയും ചെയ്തു. ഇങ്ങിനെ ചില്ലറയായ ചില ഉപദ്രവങ്ങൾ ഇപ്പോഴും ഇല്ലെന്നില്ല. കഴിഞ്ഞ

ചിങ്ങമാസത്തിൽ പുത്തൻകുരിശ് എന്ന സ്ഥലത്തുവച്ചു ഞങ്ങളെ കഠിനമായി ഉപദ്രവിക്കുന്നതിനായി ഒരു കൂട്ടുകെട്ടു ഉണ്ടാക്കിയെങ്കിലും ഒരു നായർമൂലം മുന്നറിവു കിട്ടുകയാൽ അതിൽനിന്നു തല്ക്കാലം രക്ഷപെടുന്നതിനു ഇടയായി.

൯... ഇതുകൂടാതെ വേറെ പല സ്ഥലങ്ങളിലും ചെല്ലുന്നതിനു പലർ ക്ഷണിക്കുന്നുണ്ടു്. ആശയും നാൾക്കുനാൾ വർദ്ധിച്ചുവരുന്നതായി കാണുകയും ചെയ്യുന്നു. ഇരിങ്ങാൽ, വേങ്ങൂർ മുതലായ സ്ഥലങ്ങളിൽ ചുരുക്കം ചില ആളുകൾ മാത്രമെ ഉള്ളു. യോഗം കൂടുന്നതിനു സ്ഥലമില്ലായ്കയാൽ വളരെ പ്രയാസമുണ്ടെന്നു അവർ തന്നെ പലപ്പോഴും പറയുന്നുണ്ടു്. ഒരു പ്രാർത്ഥനപള്ളിക്കൂടമെങ്കിലും പണിവാൻ അവൎക്കു നിവൃത്തിയുമില്ല. വാളൂരെ പള്ളിപണിയ്ക്കായിട്ടു ഉദ്ദേശിച്ചു് ൨൦൦൦ കല്ലുവെട്ടിച്ചു പള്ളിസ്ഥലത്തു കൊണ്ടുവന്നിട്ടുണ്ടു്. ഇനിയും എങ്ങനെയാണ് പണി മുമ്പോട്ടു നടത്തികൊണ്ടു പോകുന്നതു് എന്നു പറഞ്ഞു പണമില്ലാതെ അവർ വിഷമിക്കയും സങ്കടം പറകയും ചെയ്യുന്നുണ്ടു്. കിഴില്ലത്തു് ൧൫൦ രൂപായോളം ചിലവുചെയ്തു ഒരു കെട്ടിടം പണിതീർത്തിട്ടുണ്ടു്. പള്ളി വയ്ക്കുന്നതിന് അപേക്ഷ ഹർജി കൊടുത്തിട്ടു സ്ഥലത്തുള്ള ചില ഹിന്തുക്കളുടെ അസൂയയിൽ നിന്നുള്ള വാദം നിമിത്തം അന്നു പെരുമ്പാവൂർ മജിസ്ട്രേട്ടായിരുന്ന മിസ്റ്റർ ശങ്കരനാരായണയ്യർ പള്ളിസ്ഥലത്തിനു സമീപം ദേവാലയവും ബ്രഹ്മാലയവും ഉണ്ടെന്നു് റിപ്പോർട്ടു ചെയ്കയാൽ ഹർജി നിഷേധിക്കുന്നതിനു ഇടയായി. പള്ളിക്കു് അനുവാദം കിട്ടായ്കനിമിത്തം പലൎക്കും ഇച്ഛാഭംഗം ഉണ്ടു്. എങ്കിലും ദൈവം ചെയ്യുന്നവ സകലവും നന്മയ്ക്കായിട്ടാണെന്നുള്ള പരമാർത്ഥവിശ്വാസത്തിൽ മുമ്പോട്ടു തന്നെ കടന്നുപോകയും ചെയ്യുന്നു. വാളകത്തിലും പള്ളിപണി ഇതുവരെ പൂർത്തിയാക്കുവാൻ കഴിഞ്ഞില്ല. കൽപ്പണി മിക്കവാറും അവസാനിച്ചിരിക്കയാണ്. തൽക്കാലം ൨൦ വടക്കൻ പ്രദേശങ്ങളിലെ കെട്ടിടംപണി സംബന്ധിച്ച ആവശ്യം നിറവേററണമെങ്കിൽ ൫൦൦൦ രൂപാ ഉണ്ടെങ്കിൽ സാധിക്കുമെന്നു തോന്നുന്നു. അതുകൊണ്ടു് വടക്കുള്ള പാവപ്പെട്ട നമ്മുടെ സഹോദരന്മാരെ സംബന്ധിച്ചു സഹതാപമുള്ള എല്ലാവരും ദൈവം തങ്ങൾക്കു നൽകിയിരിക്കുന്നവയിൽ നിന്നു് നിസ്സാരമായ ഒരു സഹായം എങ്കിലും ചെയ്താൽ ഒരു വലിയ കാര്യം നിറവേറി കാണ്മാൻ ഇടയായിത്തീരുന്നതാണ് എന്നു മാത്രവുമല്ല ൨൦ പ്രദേശങ്ങൾക്കു വേണ്ടി ദൈവജനങ്ങളായിട്ടുള്ള എല്ലാവരും കരൾകനിവോടു കൂടെ ദൈവത്തോടു പ്രാർത്ഥിക്കുകയും ചെയ്യേണ്ടതു അത്യാവശ്യമാണ്. എശായാ ദീർഘദർശി പ്രാർത്ഥിച്ചതുപോലെ നമുക്കും പ്രാർത്ഥിക്കാം. യഹോവായുടെ ഭുജമെ ഉണരുക! ഉണരുക! ശക്തി ധരിച്ചുകൊൾക. പൂർവ്വദിവസങ്ങളിലും പണ്ടത്തെ തലമുറകളിലും എന്നപോലെ ഉണരുക. അപ്രകാരം പൂർവ്വകാലങ്ങളിൽ പ്രയോഗിച്ച ദൈവത്തിൻെറ ശക്തി തന്നെ ഇവിടെ ഇറങ്ങിവന്നു പ്രവർത്തിപ്പാൻ നമുക്കു ദൈവത്തോടു യാചിക്കാം. അവൻ നമ്മുടെ യാചന കേട്ടു മറുപടി തരും. നാം യാചിക്കുകയോ നിരൂപിക്കയോ ചെയ്യുന്നതിൽ അത്യന്തം ധാരാളം ചെയ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തിപ്രകാരം പ്രാപ്തനായുള്ളവന് സഭയിലും ക്രിസ്തുയേശുവിലും എന്നേക്കുമുള്ള സകല തലമുറകളോളവും മഹത്വം. ആമീൻ

എം. സി. അബ്രഹാം.

---

## പത്രാധിപക്കുറിപ്പുകൾ.

പുരയ്ക്കൽ അച്ചൻ എന്ന നാമത്തിൽ പ്രസിദ്ധനായിരുന്ന റി. ശ്രീ. പി. ജെ. തോമസ് കോർ എപ്പിസ്കോപ്പാ അവർകൾ ൨൦ മാസം നാലാം ഞായറാഴ്ച രാവിലെ ചരമം പ്രാപിച്ചിരിക്കുന്നതായി അറിയുന്നതിൽ ഞങ്ങൾ നിർവ്യാജം ഖേദിക്കുന്നു. ഇദ്ദേഹം പലതുകൊണ്ടും ഒരു മഹാൻ തന്നെ ആയിരുന്നു. ഇദ്ദേഹം ഒരു നല്ല വിശാലബുദ്ധിയും സാധാരണമല്ലാത്ത കാര്യപ്രാപ്തിയും ദൃഢവിശ്വാസവും ഉള്ള ഒരാളായിരുന്നു. ഇദ്ദേഹം യാക്കോബായ സഭയിലായിരുന്നിട്ടും മാർത്തോമ്മാ

സഭയിലെ മേലദ്ധ്യക്ഷന്മാരോടും പ്രധാനപട്ടക്കാരോടും വലിയ സ്നേഹത്തിലാണ് കഴിച്ചുകൂട്ടിയിട്ടുള്ളതു്. മാരാമണ്ണ പള്ളിക്കേസ് ഹൈക്കോടതിയില്‍ വിധിച്ചുകഴിഞ്ഞപ്പോള്‍ ഇദ്ദേഹം കാലംചെയ്ത വലിയ തിരുമേനിയുടെ പേര്‍ക്കു അയച്ച ഒരു എഴുത്തു് വളരെ രസകരമായിട്ടുള്ളതായിരുന്നു. ഇദ്ദേഹവും തിരുമേനിയും ഒരുമിച്ചു വിദ്യാര്‍ത്ഥികളായിരുന്ന ചെറുപ്പകാലത്തെ ഒരു വര്‍ണ്ണനയോടുകൂടെയാണ് അതു് ആരംഭിക്കുന്നതു്. അന്നു അവര്‍ ഒരുമിച്ചു് കവിളങ്കാളിയെ പിടിച്ചതും വളര്‍ത്തിയതും മററുമായി ബാല്യത്തിന്റെ രസകരമായ കഥകള്‍ അതില്‍ വര്‍ണ്ണിച്ചിരുന്നതു് സാക്ഷാല്‍ ചേതോഹരം തന്നെ ആയിരുന്നു. ഇദ്ദേഹം തിരുമേനിയോടും മററും എത്ര സ്നേഹത്തിലും അടുപ്പത്തിലുമാണ് വര്‍ത്തിച്ചുവന്നിരുന്നതെന്നു് ഇതില്‍ നിന്നു കാണാവുന്നതാണ്. ഈ രണ്ടു സഭകളിലെ വൈദികന്മാരും പ്രധാനികളും തമ്മില്‍ ഈ വിധത്തില്‍ നിര്‍വ്യാജമായ സ്നേഹത്തില്‍ വര്‍ത്തിക്കുന്ന ഒരു കാലം വരുന്നെങ്കില്‍ അതു് ഈ സുറിയാനിപരിഷയുടെ അഭ്യുന്നതിയുടെ കാലമായിരിക്കും. പരേതനായ ൟ മഹാനു് രോഗഹേതുകമായ ദീനം ഒരു പനിയായിരുന്നു. ഇംഗ്ലീഷ് വൈദ്യവും നാട്ടുവൈദ്യവും എല്ലാം മുറയ്ക്കു ചെയ്യുന്നില്ല; ദൈവം അപ്രകാരം നിശ്ചയിച്ചിരുന്നതിനാല്‍ ചികിത്സ ഒന്നും ഫലിക്കാതെ ദീനം ഒന്നിനൊന്നു വര്‍ദ്ധിക്കയാണുണ്ടായതു്. ൰ാം ൹ ശനിയാഴ്ച രാവിലെ വിശുദ്ധ കുര്‍ബാന കൈക്കൊണ്ടു. രോഗത്തിന്റെ വേദന വളരെ ഉണ്ടായിരുന്നിട്ടും അതൊന്നും വെളിയില്‍ കാണിക്കാതെ അതെല്ലാം ക്ഷമയോടുകൂടെ അടക്കുന്നു എന്നു് മററുള്ളവര്‍ക്കു മനസ്സിലാക്കാമായിരുന്നു. ശനിയാഴ്ച രാത്രി ൰ മണിയോടുകൂടെ ദീനം വളരെ അധികരിച്ചു. വെളുപ്പിനു ൩ മണിക്കു ൟ ലോകവാസം വെടിഞ്ഞു. വ. ദി. ശ്രീ പൌലോസ് റമ്പാന്‍ അവര്‍കള്‍ മുതലായ പല വൈദികന്മാരും ബന്ധുക്കളും സ്നേഹിതന്മാരുമായ അനേക മഹാന്മാരും ചേര്‍ന്നു ഞായറാഴ്ച ൫ മണിക്കു് കബറടക്കം കഴിച്ചു.

---

സണ്ടേസ്കൂള്‍ സമ്മാനദാനം. നമ്മുടെ കാനം ഇടവകയിലെ സണ്ടേസ്കൂള്‍ കുട്ടികളുടെ സമ്മാനദാനം പി. സി. മാത്യു ശെമ്മാശന്‍ അവര്‍കളുടെയും പാലശേരില്‍ ചെറിയാന്‍ അവര്‍കളുടെയും പ്രയത്നത്താല്‍ ൟ മാസം ൩-ാം ൹ ബുധനാഴ്ച പകല്‍ പത്തുമണിക്കു സ്ഥലത്തെ ആംഗ്ലേയ പാതിരി റവ. എം. സി. ചാക്കോ അവര്‍കളുടെ അഗ്രാസനാധിപത്യത്തിലും മാവേലിക്കരയ്ക്കു സമീപം ചെറുകോല്‍ ഇടവകയിലെ സണ്ടേസ്കൂള്‍ കുട്ടികളുടെ സമ്മാനദാനം കഴിഞ്ഞമാസം ൨൭-ാം ൹ ശനിയാഴ്ച ഉലശ്ശേരില്‍ യോസേഫ് മല്പാന്‍ അവര്‍കളുടെ ആദ്ധ്യക്ഷത്തിലും മാരാമണ്ണിടവകയില്‍ നെടുംപ്രയാററുമുറിയിലെ സണ്ടേസ്കൂള്‍ സമ്മാനദാനം കഴിഞ്ഞമാസം ൨൬-ാം ൹ വെള്ളിയാഴ്ച സ്ഥലത്തെ ഗ്രാന്റുപള്ളിക്കൂടത്തില്‍ വെച്ചു് പൊന്നാനി മജിസ്ത്രേട്ടു റി. കെ. മത്തായി അവര്‍കളുടെ അദ്ധ്യക്ഷതയിലും കോഴഞ്ചേരി ഇടവകയില്‍ വഞ്ചിത്ര മലഭാഗം സണ്ടേസ്കൂളിലെ സമ്മാനദാനം മിസ്റ്റര്‍ വി. പി. മാമ്മന്‍ ബി. എ. യുടെ അഗ്രാസനാധിപത്യത്തിലും വളരെ ഭംഗിയായി നടന്നിരിക്കുന്നതായി അറിയുന്നതില്‍ സന്തോഷിക്കുന്നു. ൟ ഒടുവില്‍ പറഞ്ഞ സണ്ടേസ്കൂളിലെ ഒരു കുട്ടിയാണ് കഴിഞ്ഞ ആണ്ടത്തെ സണ്ടേസ്കൂള്‍ പരീക്ഷയില്‍ ൩-ാം ക്ലാസില്‍നിന്നു മലങ്കര ഒട്ടുക്കു് ഒന്നാമനായി ജയിച്ചതെന്നുള്ള വിവരവും പ്രസ്താവയോഗ്യമാണ്.

---

മലങ്കര ഏഴു മെത്രാന്മാര്‍ ആവശ്യമാണെന്നു് കാണിച്ചു് വടക്കുള്ള പ്രധാനപ്പെട്ട യാക്കോബായ പള്ളിക്കാര്‍ മിക്കവരും ചേര്‍ന്നു് ഒരു ഹര്‍ജി പാത്രിയര്‍ക്കീസുബാവാ അവര്‍കള്‍ക്കു കൊടുത്തിരിക്കുന്നതായി ജീവനിക്ഷേപത്തില്‍ കാണുന്നു. ഇതു കൂടാതെ കണ്ടനാട്ടു മെത്രാസന ഇടവകയില്‍പെട്ട ചില പള്ളിപ്രതിപുരുഷന്മാര്‍ ചേര്‍ന്നു ഒരു ലഘുലേഖ അച്ചടിച്ചു വിട്ടിരിക്കുന്നു. അതു ജാത്യാഭിമാനിയുടെ ലഘുലേഖയ്ക്കു ഒരു പ്രത്യാഖ്യാനം ആണ്. അതു പകര്‍ത്തുന്നതു വായനക്കാര്‍ക്കു

രസകരമായിരിക്കുമെങ്കിലും സ്ഥലച്ചുരുക്കത്താൽ നിവൃത്തിയില്ലാതെയാണിരിക്കുന്നത്. ക്രിസ്തുസഭയിലുള്ള കൂദാശകൾ ഏഴായതുകൊണ്ടും തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളികൾ ഏഴായതുകൊണ്ടും മററും ഏഴ മെത്രാന്മാർ വേണമെന്ന് ഇതിൽ പ്രതിവാദിച്ചിട്ടുണ്ട്.

---

വേറൊരുപന്യാസം. കൊച്ചി എക്സൈയിസ് അസിസ്റ്റൻറ് സൂപ്രണ്ട മിസ്റ്റർ എം. പി. വക്കി കഴിഞ്ഞ ഇടവകപ്പത്രികയിൽ "പരേതനായ നമ്മുടെ വലിയ തിരുമേനി" എന്ന തലവാചകത്തോടു കൂടെ എഴുതിയിരിക്കുന്ന ഒരുപന്യാസത്തിൻെറ ഒരംശം താഴെ പകർത്തുന്നു.

## "പരേതനായ നമ്മുടെ വലിയ തിരുമേനി.

(എം. പി. വക്കി)

അന്യനസ്രാണിസമുദായങ്ങളുടെ നേരെ തിരുമേനിക്കുണ്ടായിരുന്ന ബഹുമാനവും സ്നേഹവും സർവ്വകാലങ്ങളിലും തിരുമേനി ഓരോ പ്രവൃത്തികളാലും വാക്കുകളാലും പ്രദർശിപ്പിച്ചുകൊണ്ടിരുന്നു. 'നവീകരണക്കാർ ബെലയാലിൻെറ കക്ഷിയാണ്. അവരോട് സംസാരിക്കരുത്. റോമ്മാക്കാർ നരകത്തിന്റെ അവകാശികൾ അവരെ കാണരുത്' എന്നും മററും നിർല്ലജ്ജം പറയുന്ന ഒരുതരം മെത്രാന്മാർ മലങ്കരെ ഉണ്ടായിട്ടുണ്ട്. എന്നാൽ വലിയ തിരുമേനി ഈ 'കിണററിലെ തവള'കളുടെ അഭിപ്രായത്തോടു ഒരുകാലത്തും യോജിച്ചിട്ടില്ല. നസ്രാണിസമുദായം ഏകോപിച്ചു പ്രവർത്തിക്കണമെന്നായിരുന്നു തിരുമേനിയുടെ അനവരതമായ ആഗ്രഹം. ലോകപരിചയം ധാരാളമുള്ള തിരുമേനിക്കു സുറിയാനിസമുദായത്തെയും മററു സമുദായങ്ങളേയും തമ്മിൽ താരതമ്യപ്പെടുത്തി നമ്മുടെ നിസ്സാരതയെ മനസ്സിലാക്കുന്നതിനും ഈ നിസ്സാരതയ്ക്കുള്ള ഏകദേശമായ ഒരു പരിഹാരം പല ശാഖകളായി ഭിന്നിച്ചുകിടക്കുന്ന നസ്രാണിസമുദായത്തിൻെറ യോജിപ്പിലാണിരിക്കുന്നതെന്നു ബോദ്ധ്യമാകുന്നതിനും ശക്തിയുണ്ടായിരുന്നു. റോമ്മാസഭയിലെ ഒരു പ്രമാണിയായിരുന്ന നിധിയിരിക്കൽ മാണിക്കത്തനാരവർകളും നവീകരണത്തിലെ ഒരു പ്രമാണിയായ കോവൂരച്ചനും തിരുമേനിയുടെ അത്യന്തസ്നേഹിതന്മാരായിരുന്നു. തിരുമേനിയും മാണിക്കത്തനാരും മററും കൂടി "നസ്രാണി ജാത്യൈക്യസംഘം" സ്ഥാപിച്ചതും മററും പലരും അറിഞ്ഞിട്ടുണ്ടല്ലോ. ആലപ്പുഴ ജില്ലയിൽ സിമ്മനാർ കേസ നമുക്കു ഗുണമായി വിധിച്ചയുടനെ വലിയ തിരുമേനി ഒരു വിശ്വസ്തദൂതനെ അന്നത്തെ നവീകരണമെത്രാൻെറ അടുക്കൽ അയച്ചിരുന്നു. വിധിയിന്മേൽ അപ്പീൽ കൊടുക്കരുതെന്നും നവീകരണമെത്രാനു സർവ്വസ്വാതന്ത്ര്യങ്ങളും ഒരു ഇടവകയും വിശ്വാചാരങ്ങളിൽ വിശാലമായ ഒരു വ്യവസ്ഥയും അനുവദിക്കുന്നതിനു താൻ ഏർപ്പാടു ചെയ്യാമെന്നും ജാതിയുടെ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ചു മാത്രം ഇങ്ങനെ അപേക്ഷ ചെയ്യുന്നതാണെന്നും അല്ലാതെ അപ്പീലിൽ തോൽക്കുമെന്നുള്ള ഭയമല്ല ഈ സന്ദേശത്തിനു തന്നെ പ്രേരിപ്പിച്ചതെന്നും മററും ഈ ദൂതൻ വശം പറഞ്ഞയച്ചിരുന്നു. ഈ സന്ദേശവും ജാത്യൈക്യസംഘത്തെപ്പോലെ വിഫലമായെങ്കിലും നമ്മുടെ വലിയ തിരുമേനിയുടെ മനോഗതി ഈ വക സംഗതികളിൽനിന്നു ഒരുവിധം മനസ്സിലാക്കാവുന്നതാണ്.

സുറിയാനിജാതിയുടെ ഔന്നത്യത്തെ കാംക്ഷിക്കുന്ന ഏവനും തിരുമേനിയുടെ ഈ ശ്രേഷ്ഠമായ ആന്തരത്തെ ബഹുമാനിക്കുന്നതാണ്. ആംഗ്ലിക്കൻ സഭയിൽ ഒരേനായകൻെറ കിഴിൽ ഹൈച്ചർച്ച് ലോചർച്ച് എന്നിങ്ങനെ വിശ്വാചാരങ്ങളിൽ വലിയ വ്യത്യാസമുള്ള പല ശാഖകൾ അമർന്നു പോകുന്നതുപോലെ നവീകരണക്കാരും യാക്കോബായക്കാരും ഒരു മെത്രാപ്പോലീത്തായുടെ കിഴിൽ ഇരിക്കുന്നതിനു വലുതായ തടസ്സമുണ്ടെന്നു ഒരു കാലത്തും ഇനിക്കു തോന്നിയിട്ടില്ല. പല തടസ്സങ്ങളുള്ളതിൽ പ്രധാനമായുള്ള ഇന്നതാണെന്നു പറയണമെന്നില്ലല്ലോ. ഈ ബന്ധത്തിനു വിധികൾ അനേകകാലത്തെ നടപ്പു മൂലമായ പല സംഗതികൾ മൂലം ഒരു

വ്യവസ്ഥയുള്ളതിനാൽ ഇതൊരു ഗണ്യമായ തടസ്സമല്ല. പരദേശികൾ അപരിഷ്കൃതരും ന്യായാന്യായവിവേചനാശക്തി കുറഞ്ഞവരും ആകയാൽ പലപ്പോഴും കുഴപ്പങ്ങളും അസൌകര്യങ്ങളും തെററിദ്ധാരണയും ഉണ്ടാകാൻ ഇടയുണ്ടെന്നു നമ്മുടെ നവീകരണക്കാരായ സഹോദരന്മാർ പറയുന്നതിൽ കുറെ കാര്യമില്ലെന്നില്ല. പക്ഷെ മലങ്കര മഹാജനങ്ങൾ തങ്ങളുടെ സമയോചിതമായ കടമയെ ഭംഗിയായി നിറവേററുന്നപക്ഷം ഇതൊരു കാര്യമായ സംഗതിയായി നിൽക്കുന്നതല്ല. നമ്മുടെ കക്ഷിമത്സരം നിമിത്തം രാജ്യകാര്യങ്ങളിലും മററും നമുക്കു അടിക്കടി പററിക്കൊണ്ടിരിക്കുന്ന അപജയങ്ങളെപ്പററി ബോദ്ധ്യമുള്ളവരും വിസ്തൃതമാനസന്മാരും ആയി രണ്ടു കക്ഷിയിലുമുള്ള മാന്യന്മാർ ഈ ഗൌരവമായ വിഷയത്തെപ്പററി ഗാഢമായി ആലോചിക്കുമെന്നു വിശ്വസിക്കുന്നു".



നവീകരണസഭയുടെ കുത്തഴിവെന്നൊ മറെറാ പേരോടുകൂടിയ ഒരു പുസ്തകം മനോരമ ആപ്പീസിലെ ഒരു ശമ്പളക്കാരൻ ഉണ്ടാക്കിയിട്ടുണ്ട്. ആ പുസ്തകം ഞങ്ങൾ ഒരിക്കൽ കണ്ടു. വായിച്ചില്ല. യാക്കോബായ സഭയിലുള്ള പ്രധാനന്മാരിൽ ആരുടേയും സഹായംപോലും ആ ഗ്രന്ഥനിർമ്മാണത്തിൽ ഉണ്ടായിട്ടില്ലെന്നും അതു ഗ്രന്ഥകർത്താവിൻെറ സ്വന്തം കൃതിതന്നെയാണെന്നും അതു വായിച്ചു നോക്കുന്നവർക്കു നല്ലപോലെ മനസ്സിലാകത്തക്കവണ്ണം അത്രമേൽ അസംബന്ധങ്ങൾകൊണ്ടു നിറഞ്ഞതാണെന്നും അതു വായിച്ചവർ പറഞ്ഞുകേട്ടിട്ടുണ്ടു. ഇതിന് സഭാതാരക ആപ്പീസിലെ ഒരു ശമ്പളക്കാരൻ മറുപടി തയ്യാറാക്കി വരുന്നതായി അറിയുന്നു. പുസ്തകം ആവശ്യമുള്ളവർ മിസ്റ്റർ കെ. കെ. തോമ്മസ് കോഴഞ്ചേരി എന്ന മേൽവിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്.

എന്നു മ. സ, താ. പത്രാധിപർ.

## വിൽപ്പാൻ തയ്യാർ

മലങ്കര സഭാതാരകയുടെ പുനരാവിർഭാവം മുതൽ ആയത് ൧൦൭൨ ഇടവം മുതൽ ൭൪ കർക്കടകം വരെയുള്ള ലക്കങ്ങൾ രണ്ടു പുസ്തകങ്ങളായി ബയണ്ടു ചെയ്തു തയ്യാറാക്കിയിരിക്കുന്നു.

൭൨ ഇടവം മുതൽ ൭൩ ഇടവം വരെയുള്ള ൧൨ ലക്കങ്ങളും യാക്കോബായ പാത്രിയർക്കീസ് എന്ന ലഘുലേഖയും ചേർത്തു ബയണ്ടുചെയ്തതു് വില രൂപാ ഒന്നര.

൭൩ ഇടവം മുതൽ ൭൪ കർക്കടകം വരെയുള്ള ൧൪ ലക്കങ്ങൾ ഒരുമിച്ചു ചേർത്തു ബയണ്ടു ചെയ്തതു്.

വില രൂപാ ൧. അണ ൧൪.

---

## സഭാതാരക പത്രാധിപരുടെ കൃതികൾ.

അടിസ്ഥാനം—വേദവാക്യങ്ങളെ പൂൎവ്വപിതാക്കളുടെ ഉപദേശങ്ങളാകുന്ന പാരമ്പൎയ്യം കൊണ്ടാണ് വ്യാഖ്യാനിക്കേണ്ടതെന്നുള്ള വാദത്തെ ഖണ്ഡിക്കുന്ന ഒരു പുസ്തകം. പത്രികാധിപരുടെ വെല്ലുവിളി അനുസരിച്ചു എഴുതപ്പെട്ട പ്രസംഗങ്ങൾ പരിഷ്കരിച്ചും വിസ്തരിച്ചും പുസ്തകമാക്കപ്പെട്ടതു്. താരകയിലെ ലേഖനം എന്ന നിലയിൽ ൭൦ാമാണ്ടു തുടങ്ങി ൮൦ാമാണ്ടു വരെ മറുപടിക്കു കാത്തിരുന്നു. നാലഞ്ചു മാസത്തിനിടയിൽ പുസ്തകത്തിനു മറുപടി പറയാമെന്നു ൮൦ മിഥുനത്തിലെ പത്രികയിൽ പറഞ്ഞിരുന്നു. ഇതുവരെയും മറുപടി കണ്ടില്ല. പിതാക്കന്മാർ തമ്മിൽ അശേഷം യോജിക്കാത്തവരും പച്ച വേദവിപരീതങ്ങളും മൂഢോപദേശങ്ങളും പഠിപ്പിച്ചിട്ടുള്ളവരും പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന, കുമ്പസാരം, കുറുബാന വീണ്ടുംജനനം മുതലായവയിൽ യാക്കോബായ ഉപദേശങ്ങളെ ഖണ്ഡിക്കുന്നവരുമാണെന്നു ഈ പുസ്തകത്തിൽ നിന്നു കാണാം.

വില ചക്രം ൧൨ തപാൽകൂലി സൌജന്യം.

---

## ശിശുസ്നാനം.

ഇതു സംബന്ധിച്ചു ബ്രദർ സംഘക്കാരും മററും പറഞ്ഞു വരുന്ന മിക്കവാറും എല്ലാ വാദങ്ങളും മറുപടികളും അടങ്ങിയിരിക്കുന്ന ഒരു പുസ്തകം. വില ചക്രം ൩ തപാൽകൂലി സൌജന്യം.

---

## യാക്കോബായ പാത്രിയക്കീസ്.

യാക്കോബായ പാത്രിയക്കാസ്ഥാനത്തേയും ഇപ്പോഴത്തെ പാത്രിയക്കിസിനേയും സംബന്ധിച്ചു മലങ്കര സഭാതാരകയും ഇടവകപ്പത്രികയും തമ്മിൽ നടന്നിട്ടുള്ള പ്രതിവാദങ്ങൾ കൂട്ടിച്ചേൎത്തു ൧൦൮൩ കന്നിയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലഘുലേഖ. വില ചക്രം രണ്ടര തപാൽകൂലി സൌജന്യം.

---

ഈ പുസ്തകങ്ങൾ കോട്ടയത്തു സഭാതാരക ആപ്പീസിൽ കിട്ടുന്നതാണ്.